Reg. No. T. 41. License No. 33. Dated 18th June 1926.

# ഭാഷാപോഷിണി

## ചിത്രമാസിക

"വിദ്യാധനം സർവ്വധനാൽ പ്രധാനം."



കൽക്കട്ടായിലെ കവിരാജ് ഭൂദേവ് മുക്കർജിയുടെ ചികിത്സാലയം

Price As. 2. } The Bhasha Poshini Illustrated Monthly { വില രണ്ടണ.

VOL 45. } THIRUVALLA—DHANU 1116. { NO 5.

Office—The Bhagyodayam Press Buildings, Pulikeezh.

ഒററപ്രതി വില രണ്ടണ.

വരിസംഖ്യ

ആണ്ടിൽ അഞ്ചലിൽ ഒന്നരരൂപാ, തപാലിൽ രണ്ടുരൂപാ.



# വിഷയവിവരം.



☞ കഴിഞ്ഞ ലക്കത്തിൽ മഹാകവി റാവുസാഹിബ് ഉള്ളൂർ എസ്. പരമേശ്വരയ്യർ അവർകളുടെ പേരിൽ ചേർത്തിരുന്ന രാമേശ്വരമെഴുന്നള്ളത്ത് എന്ന ലേഖനം, സാഹിത്യപരിഷത്ത് ത്രൈമാസികത്തിൽ നിന്നു സംഗ്രഹിച്ചതായിരുന്നു. ഈ വിവരം ലേഖനത്തോടുകൂടി പ്രസ്താവിക്കുവാൻ വിട്ടുപോയതിൽ വ്യസനിക്കുന്നു (പത്രാധിപർ)

# ഭാഷാപോഷിണി

## ചിത്രമാസിക

ഭാഷാദേവീമശേഷമീഷലകലെപ്പോഷിക്കുവാൻ ശേഷിയും—ഭാഷാകം ധിഷണാവിശേഷവുമെഴും ദോഷജ്ഞരഭ്യർത്ഥിതാ
ഏഷാതോഷദവേഷഭാഷണവണാ സോൽകർഷപോഷം ചിരം—"ഭാഷാപോഷിണി" ശേഷശായി കരുണോന്മേഷാൽ വിളങ്ങീടണം

പുസ്തകം 45. | 1116 ധനു. | ലക്കം 5.


## മാതൃവാക്യം.


(എം. കെ. പത്മനാഭൻ, ബി. ഏ.)


അസ്വാതന്ത്ര്യയായാകുല ചിത്തയായ്
നിസ്വയായ് ജീവചൈതന്യരിക്തയായ്
ഇന്നു ഞാനാത്മമാഹാത്മ്യമോരുവാൻ
പോന്നവളല്ലയെങ്കിലുമോർമ്മയിൽ
മാമകാനന്ദസൗഭാഗ്യജീവിത-
ക്ഷേമദായകദീപ്തികൾ കാൺമൂ ഞാൻ.
ആകയാലെൻ പ്രിയവഞ്ചിഭൂനന്ദിനി
ലോകബോദ്ധ്യമാം നിന്നംഗഭംഗികൾ
കണ്ടുസമ്മോദവായ്പിയന്നീടുവാ-
നുണ്ടെനിക്കാന്തരാദർശമിപ്പൊഴും.
കോടിലിംഗാധിവാസിനി ഭദ്രതൻ
കേടകന്ന കരുണാമൃതപ്പുഴ
നിത്യമാദരപൂർവ്വം തഴുകിട്ടു-
മുത്തമാംഗത്തിലോല ചൂടുന്നു നീ.
മൂന്നുസാഗരംകാക്കും കുമാരിയാം
കന്യ നിൻപാദശുശ്രൂഷ ചെയ്കയാം.
സിന്ധുനന്ദിനിയാകയാൽ നിന്നുടെ
ബന്ധു പാശ്ചാത്യവർഷസമീരണൻ.
ഏലമാലയുംമാലേയഗന്ധവു-
മേലുമോമലേ സുന്ദരരൂപിണി
നീലസാരിയിൽവെൺകസവിട്ടതു
ചേലിൽമൂടിസ്ഥയിപ്പതുകാണുകിൽ
ആർഷസന്താനമാണു നീയെന്നുട-
നീർഷ്യയാർന്നവർപോലും പറഞ്ഞുപോം
പുത്രിമാർക്കില്ല സൗഖ്യം ലഭിക്കുകി-
ലത്രയാശ്വാസമെൻകരൾ കണ്ടിടും.
ആഷ്ഭുവെന്നു വിഖ്യാതി നേടിയ
ഹർഷമസ്തമിച്ചേഴയാണിന്നു ഞാൻ.
ശങ്കവിട്ടു ഞാനാദരിക്കുന്നു, നീ
ശങ്കരൻറമ്മയാഷ്ഭൂനന്ദിനി.
ശൂരൻപ്രതാപസിംഹനെപ്പെറ്റൊരു
വീരസൂവാണു നിൻ ജനയിത്രിയാൾ.
വീരമാർത്താണ്ഡവർമ്മനാം കാന്തനെ
ധീരധീരം തുണച്ചിരുന്നോരു നീ
ഏതുകാലത്തുമേതുദേശത്തിലും
ഗീതമോതിസ്തുതിക്കപ്പെടും ദൃഢം.
രാമമോഹനനാദിയായേറെയാൾ
ഭൗമികച്ഛായയേശാത്തസൂരികൾ
അന്ധതാമിസ്രസംബാധങ്ങൾ നീക്കുവാൻ
പന്തമോരോന്നു കത്തിച്ചു മുന്നമേ.
ആക്കമാദർശസൂക്തികളോതിയോ-
നാക്കമാരാദ്ധ്യനായനാരായണൻ
നിൻഗർഭകാരാഗൃഹത്തിലിരുളിൽ
മംഗലദീപമായുദിച്ചില്ലയോ.
സ്വാന്തകീർത്തിപുലർത്തുവാനുത്സുക-
രെന്തുചെയ്യും കതിച്ചുപൊന്തീടവേ
വഞ്ചിനിൻസചിവോത്തമനെൻസുതൻ
സഞ്ചിതപുണ്യനാദർശയോഗ്യമായ്
നവ്യനവ്യപുരോഗതിയേകാത്തപോൽ
ഭവ്യമാർഗ്ഗം തെളിയ്ക്കയാൽ ധന്യനീ.
വീരജീവിതചിത്രങ്ങളോർത്തതി
പാരവശ്യമാർന്നക്ഷി കൂമ്പിക്കവേ,
അഷ്ടദിക്കിലും നിന്നലതല്ലിയ
തുഷ്ടഗീതങ്ങൾ കേട്ടുന്നീടിനേൻ,
കണ്മിഴിച്ചു ഞാൻ നോക്കിയവേളയിൽ
പൊന്മണിദീപദീപ്തിയിലാണ്ടുപോയ്.
വിക്രമാദിത്യവൈഭവപ്രജ്ഞ ഞാൻ
ശില്പമക്ഷികളഞ്ചിനിന്നക്ഷണം.
സ്വർണ്ണസിംഹാസനോപരിയാമഹാ-
സ്വർണ്ണോജ്ജലോചനോപമരൂപിയായ്,
വീരപൂരുഷചൈതന്യസംഭൃതാ-
കാരമാ,യാർഷസംസ്കാരലക്ഷ്യമായ്,
മർത്ത്യനായവതാരമെടുത്തൊരു
ക്ഷത്രധർമ്മമായങ്ങു കണ്ടീടിനേൻ.
ദിവ്യരൂപിതൻ ശ്രദ്ധയിതേതൊരു
ഭവ്യകന്യയിലെന്നു നോക്കീടവേ,
എന്നുടെ വൃദ്ധനേത്രം തെളിഞ്ഞു ഞാൻ
പൊന്നോമലായ വഞ്ചിയെക്കണ്ടഹോ!
എന്നഭിമാനസംരക്ഷണത്തിനാൽ
മന്നിലുന്നതകീർത്തിപുലർത്തിടും
സന്മതി ചിത്രനക്ഷത്രജാതനാം
പൊന്മകനെയോ മുമ്പിൽ ഞാൻ കണ്ടതു.
ആഴിനന്ദനേ, ഭാർഗ്ഗവപ്പൈതലേ,
പാഴിലാകില്ല നിൻ ഗുണസഞ്ചയം
ഇന്നു നിങ്ങൾതൻ രമ്യമാം ചേർച്ചക-
ണ്ടെന്നിളം ബാല്യകാലങ്ങളോർപ്പൂ ഞാൻ.
മേലും നിങ്ങടെയാദർശവേഴ്ചയി-
ലീലോകലോഭനീയമാം നിൻനില.
മംഗളമേകുമീ മാതൃവാക്കുകൾ
മങ്ങിമായില്ല കാലത്തിരിച്ചിലിൽ.

—):*:(—

# പുരാതനകേരളീയരുടെ സമരതന്ത്രപരിശീലനം

## തിരുനാവായ മാമാങ്കവും കളരികളും.

(ഡോക്ടർ പി. ജെ. തോമ്മസ്സ്, മദ്രാസ് സർവ്വകലാശാല ധനതത്വശാസ്ത്രപ്രഫസർ)

ഇന്ത്യയിൽ ചില പ്രത്യേക സൈനിക വർഗ്ഗങ്ങളുണ്ടായിരുന്നു എന്ന മിഥ്യാവാദത്തിനു ഒരു ശതാബ്ദംപോലും പഴക്കമില്ല; സൈനികവൃത്തി ക്ഷത്രിയജാതിയുടെ കുത്തകയായിരുന്നു എന്ന മിഥ്യയേക്കാറം അയഥാർത്ഥവുമാണതു്. എന്തായാലും ദക്ഷിണേന്ത്യയിൽ ഒരിക്കലും ഒരു പ്രത്യേക സൈനികവർഗ്ഗം ഉണ്ടായിരുന്നിട്ടില്ല. കർഷകവൃത്തിയെ ആശ്രയിച്ചു കഴിഞ്ഞിരുന്ന പ്രധാന സമുദായങ്ങൾക്കെല്ലാം അതിപുരാതനകാലം മുതല്ക്കുള്ള ഒരു സൈനിക പാരമ്പര്യമുണ്ടെന്നു അവകാശപ്പെടാവുന്നതാണു്. സുശക്തവും ഏകീകൃതവുമായ ഭരണത്തിൻകീഴിൽ ഇന്ത്യയുടെ ഭൂരിഭാഗവും ഒതുങ്ങിനിന്നിരുന്ന ഏതാനും ചില ചുരുങ്ങിയ ഘട്ടങ്ങൾ ഒഴിച്ചുള്ള കാലമത്രയും പരസ്പരം സമരം ചെയ്യുന്ന ചെറിയ സംസ്ഥാനങ്ങളായി രാജ്യം ചിന്നിച്ചിതറിക്കിടന്നിരുന്നു. അന്നു സമരം ഒരു സാധാരണസംഭവം മാത്രവുമായിരുന്നു. ആകയാൽ ആ കാലഘട്ടങ്ങളിൽ ഓരോ സമുദായത്തിനും എന്നുവേണ്ട ഓരോ കുടുംബത്തിനുതന്നെയും ബാഹ്യാക്രമണങ്ങളിൽനിന്നു സ്വയം രക്ഷിക്കേണ്ടിയിരുന്നു. ബ്രിട്ടീഷുകാരുടെ രംഗപ്രവേശനത്തിനു മുമ്പു് രാജ്യത്തുണ്ടായിരുന്ന പിളർപ്പിനുള്ള വാസനമൂലം സ്വയംരക്ഷയുടെ ആവശ്യം വളരെ കൂടുതലുമായിരുന്നു. എല്ലാ പ്രധാന വർഗ്ഗങ്ങൾക്കും, ആവശ്യപ്പെടുന്ന മുഹൂർത്തത്തിൽ പോർക്കളത്തിലേയ്ക്കു നയിക്കുവാൻ സന്നദ്ധമാക്കി നിർത്തിയിരുന്ന സേനകളും അക്കാലത്തുണ്ടായിരുന്നു. മലബാറിൽ നായന്മാരിൽനിന്നാണു് ഏററവും കൂടുതൽപേർ സൈന്യസേവനം ചെയ്തിരുന്നതു്. മററു സമുദായങ്ങൾ, വിശിഷ്യ, പ്രായേണ കേരളീയരായ പൂർവ്വികന്മാരുടെ അനന്തരഗാമികളായിരുന്നു എങ്കിലും സ്വന്തം പ്രയത്നങ്ങൾകൊണ്ടു് തനതു പ്രത്യേക താൽപര്യങ്ങളെ സംരക്ഷിക്കേണ്ടിയിരുന്ന ക്രിസ്ത്യാനികൾ, മുസ്ലീമങ്ങൾ മുതലായവർ ഇവരെ പിന്തുടർന്നു. ഇതിൻെറ ഫലമായി അക്കാലങ്ങളിൽ പ്രധാന സമുദായങ്ങളിലെ അംഗങ്ങളെല്ലാം ആയുധം ധരിക്കുകയും ഇതിലേയ്ക്കാവശ്യമായ പരിശീലനം സമ്പാദിക്കുകയും ചെയ്തിരുന്നു.

പുരാതനകേരളത്തിലെ യുവജനവിദ്യാഭ്യാസപദ്ധതിയിൽ സമരകലകൾക്കായിരുന്നു പ്രഥമസ്ഥാനം. മിക്കവാറും എല്ലാഗ്രാമങ്ങളിലുംതന്നെ ഒരു കളരി അഥവാ ഒരു സമരകലാ പരിശീലന സങ്കേതം ഉണ്ടായിരുന്നു. അവിടെ ഉന്നതജാതീയരായ യുവജനങ്ങൾ ഏഴാമത്തെ വയസ്സു മുതൽ 24-ാമത്തെ വയസ്സുവരെ പരിശീലനം സമ്പാദിച്ചു വന്നിരുന്നു. കളരിയിലെ പ്രധാനിയെ ആശാൻ എന്നോ പണിക്കർ എന്നോ വിളിച്ചു വന്നിരുന്നു. കളരികളിലെ പരിശീലനരീതി ഗ്രീക്കുകാരുടെ കായികാഭ്യാസശാലകളിലേതിനോടു തുല്യമായിരുന്നു. എണ്ണ ഇട്ടു തിരുമ്മി ശരീരം വഴക്കി എടുത്തിരുന്നു. മർമ്മജ്ഞാനം 18 തരം പയററുവിദ്യകൾ മുതലായവ പാഠ്യവിഷയങ്ങളുടെ കൂട്ടത്തിൽ ഉൾപ്പെട്ടിരുന്നു. 24-ാമത്തെ വയസ്സുവരെ ബ്രഹ്മചര്യം പാലിക്കണമെന്നും പൊതുവെ നിർബന്ധമുണ്ടായിരുന്നു. കളരികളിൽ അഭ്യസിച്ച വിദ്യകൾ പ്രയോഗിക്കേണ്ട അവസരങ്ങൾ അടുത്തടുത്തുണ്ടായിക്കൊണ്ടിരുന്നതുകൊണ്ടു അവ ആർക്കും അവഗണിക്കുവാനോ വിസ്മരിക്കുവാനോ സാധിച്ചിരുന്നില്ല. ആദ്യമായി ചുരുങ്ങിയതു 9-ാം ശതാബ്ദം മുതലെങ്കിലും, കേരളം വിഭിന്ന രാജാധിപത്യങ്ങളായും സംസ്ഥാനങ്ങളായും വിഭജിക്കപ്പെട്ടിരുന്നു; അവ തമ്മിൽ പലപ്പോഴും സമരം നടന്നുകൊണ്ടുമിരുന്നു. ഇത്തരം യുദ്ധങ്ങളിലേയ്ക്കു എല്ലാ പ്രധാന സമുദായങ്ങളും അവരവരിൽനിന്നും അവർക്കു വിധേയരായിട്ടുള്ളവരിൽനിന്നും സൈനികരെ അയയ്ക്കേണ്ടിയിരുന്നു. ആ കാലങ്ങളിൽ രാഷ്ട്രത്തിനു നൽകേണ്ട നിർബന്ധ സംഭാവനകളിൽ ഒന്നായിരുന്നു ഇതു്. രണ്ടാമതായി, പോർ അന്നത്തെ നീതിന്യായഭരണത്തിൻെറ ഒരവശ്യഘടകമായിരുന്നു. പോർമുഖേനയുള്ള വിചാരണ അടുത്തകാലംവരെ കേരളത്തിൽ പ്രയോഗത്തിലിരുന്നിരുന്നു. രണ്ടു കുടുംബങ്ങൾ തമ്മിലുള്ള തർക്കം തീർക്കുവാൻ പ്രാദേശിക തലവന്മാർക്കു സാധിക്കാതെ വരുമ്പോൾ അവർ “അങ്കം” അഥവാ “പൊയ്ത്തു്” നടത്തിയിരുന്നു. അങ്കം സമരംമൂലമുള്ള ഒരു പരസ്യവിചാരണയായിരുന്നു; ഇരുഭാഗക്കാരും തങ്ങളുടെ ഭാഗത്തേക്കു പോരാടുവാൻ ശക്തരായ യോദ്ധാക്കളുടെ സേവനം സമ്പാദിച്ചിരുന്നു. ആദ്യകാലങ്ങളിൽ ഇതു പ്രധാനമായി ഈഴവസമുദായത്തിൽപെട്ട ആളുകളായിരുന്നു ചെയ്തിരുന്നതെന്നാണു തോന്നുന്നതു്. ഒരു അങ്കം നടത്തിനുള്ള അവകാശത്തിനു രാജാവിനു വലിയൊരു ഫീസ് നൽകേണ്ടിയിരുന്നു; ഇതും ചുങ്കവുമായിരുന്നു രാജാവിൻെറ പ്രധാനവരുമാനമാർഗ്ഗങ്ങൾ. പൊയ്ത്താകട്ടെ രണ്ടു വ്യക്തികൾ തമ്മിലുള്ള ദ്വന്ദ്വയുദ്ധം, അഥവാ അനൗപചാരിക സമരം ആയിരുന്നു.

മൂന്നാമതായി, അക്കാലത്തെ പൊതുവായ അരക്ഷിതാവസ്ഥമൂലം ആയുധം ധരിക്കുവാൻ എല്ലാവരും നിർബന്ധിതരായിരുന്നു. അതിനു നിവൃത്തിയില്ലാതിരുന്നവർ ആയുധധാരികളെ അകമ്പടിയായി കൊണ്ടുപോവുകയായിരുന്നു പതിവു്. അങ്ങനെ സൈനിക പരിശീലനമുള്ള ആളുകൾക്കു അതു ആദായകരമായ ഒരു തൊഴിലായിരുന്നു.

നാലാമതായി പടയണി, പരിചപ്പയററു് മുതലായ വിവിധ സൈനിക വിനോദങ്ങൾ എപ്പോഴുമുണ്ടായിരുന്നു. അവയിലെല്ലാം ഉയർന്ന വർഗ്ഗക്കാർ പങ്കെടുക്കുകയും ചെയ്തിരുന്നു. ഇടയ്ക്കിടെ ടൂർണ്ണമെൻറുകളും ഉണ്ടായിരുന്നു. ൧൨ കൊല്ലത്തിലൊരിക്കൽവീതം തിരുനാവായിൽ ആഘോഷിച്ചു വന്നിരുന്ന മാമാങ്കമായിരുന്നു ഏററവും വലിയ ടൂർണ്ണമെൻറു്. പ്രാചീനഗ്രീസിലെ ഒളിമ്പിക്കിനു തുല്യമാ

# ചിത്രമെഴുത്തു രവിവർമ്മ കോയിത്തമ്പുരാൻ.

## ചിത്രകാരന്മാരുടെ രാജാവും രാജാക്കന്മാരുടെ ചിത്രകാരനും.

(കെ. പി. പത്മനാഭൻതമ്പി ബി. ഏ.)

അസുലഭ കലാനിഷ്പത്തികൾ കൊണ്ടു് അനുഗൃഹീതന്മാരായി, മാനവസമുദായത്തിന്റെ അത്യുൽകൃഷ്ടമായ സൌന്ദര്യബോധത്തേയും, ആത്മവിജ്ഞാനത്തെയും, നിസ്തുല്യങ്ങളും സജീവങ്ങളും ആയ ചിത്രങ്ങൾ മുഖേന അന്യാദൃശമായി വർദ്ധിപ്പിച്ച്, ലോകസേവനം പ്രശസ്തമാംവണ്ണം നിർവ്വഹിച്ച് കാലയവനികയ്ക്കുള്ളിൽ മറഞ്ഞ പ്രഖ്യാതന്മാരായ കലാകുശലന്മാരുടെ ഗണനാപ്രസംഗത്തിൽ കിളിമാനൂർ രവിവർമ്മകോയിത്തമ്പുരാൻ മഹനീയമായ ഒരു സ്ഥാനം തികച്ചും അർഹിക്കുന്നുണ്ടു്. ഭാരതത്തിലെ പേരും പെരുമയും സമ്പാദിച്ച കലാകൃത്തുകളുടെ ഇടയിൽ രവിവർമ്മയ്ക്കു് അസൂയാർഹമായ ഒരു സംപൂജ്യസ്ഥാനം സംലബ്ധമായിരിക്കുന്നു. നവീനവും, മാമൂൽധ്വംസകവും സർവ്വോൽകൃവും ആദർശപരവും, ഹൃദയാവർജ്ജകവും, ആയ ഒരു കലാപ്രസ്ഥാനത്തിന്റെ പ്രണേതാവാണു് രവിവർമ്മ. സൌന്ദര്യാവബോധം, വികാരപരിപൂർണ്ണത, രസസ്ഫുരണപാടവം, ആദ്ധ്യാത്മികതേജസ്സ് മനോധർമ്മവൈശിഷ്ട്യം, സൃഷ്ടിവൈഭവം, ആന്തരചൈതന്യം, സൂക്ഷ്മനിരീക്ഷണശക്തി, സൌന്ദര്യാവിഷ്ക്കരണകുശലത എന്നീ വിശിഷ്ട ഗുണങ്ങളുടെ സമുച്ചയത്താൽ സമാരാദ്ധ്യവും, സമ്പൂർണ്ണവുമാണു് പ്രതിഭാസമ്പന്നനായ രവിവർമ്മയുടെ തൂലികയിൽ നിന്നു പുറപ്പെട്ട നിസർഗ്ഗസുന്ദരങ്ങളായ ആലേഖ്യങ്ങൾ. രമണീയവും രസാത്മകവും ആയ "രവിവർമ്മചിത്രങ്ങൾ" കലാലോകത്തിൽ ഒരു അത്യുൽക്കൃഷ്ടമായ സ്ഥാനം കരസ്ഥമാക്കിയിട്ടുണ്ടു്. രവിവർമ്മ, തന്റെ വിശിഷ്ടകൃതികളിലൂടെ കലയുടെ പരമസുഷമ വിതറിയ ധന്യനായ കലാകുശലനായിരുന്നു. ചിത്രകലാപാരമ്യത്തിൽ ശോഭിച്ച്, ലോകത്തിലെ കലാസമ്പത്തു് ക്രമാതീതമായി വർദ്ധമാനമാക്കീട്ടുള്ള രവിവർമ്മയുടെ പാവന നാമധേയം ഭാരതീയ ചിത്രകലാചരിത്രത്തിൽ എന്നും സുവർണ്ണലിപികളിൽ തന്നെ ലേഖനം ചെയ്യപ്പെടും. അദ്ദേഹത്തിന്റെ കൃതികൾ ഭാരതവർഷം ആകമാനം ഒരു ഉണർവ്വും, ആദരവും, അഭിനന്ദനവും ജനിപ്പിക്കയും അദ്ദേഹത്തിന്റെ ധവളനിറമിയന്ന കീർത്തി ദ്വീപാന്തരങ്ങളിൽ പോലും വിപുലമാകയും ചെയ്തു. സൌന്ദര്യബോധം, സൌന്ദര്യാസ്വാദനം, സൌന്ദര്യസ്വീകരണം, സൌന്ദര്യനിവാസം, എന്നീ ചിത്രകലാസഹജമായ വിവിധ വ്യാപാരങ്ങളിലെല്ലാം മേധാവിത്വത്തിനു് സർവ്വഥാ യോഗ്യനാണു് രവിവർമ്മ എന്നു് പാശ്ചാത്യപൌരസ്ത്യ കലാലോകങ്ങൾ, സഹർഷം കണ്ടറിഞ്ഞു്—അദ്ദേഹത്തെ അനുമോദിച്ചു. അപൂർവ്വശ്രേയസ്കരമായ ബുദ്ധിവൈഭവവും, പ്രതിഭാസമൃദ്ധിയും ഉണ്ടായിരുന്ന രവിവർമ്മയെ അണുവെങ്കിലും അതിശയിച്ചു പോകത്തക്ക പ്രാഗത്ഭ്യമുള്ള ഒരു ചിത്രകാരൻ ഭാരതത്തിൽ അക്കാലത്തു് ജീവിച്ചിരുന്നില്ല. ദക്ഷിണഭാരതത്തെ സംബന്ധിച്ചിടത്തോളം മറെറാരു കലാകൃത്തും, ചിത്രകലയുടെ അഭിവൃദ്ധിക്കുവേണ്ടി, രവിവർമ്മയെപ്പോലെ വിജയപൂർവ്വം യത്നിച്ചിട്ടില്ലെന്നുള്ളതു് അപ്രതിഷേധ്യമായ ഒരു വാസ്തവമത്രേ. കേരളക്കരയിലെ മഹാപുരുഷന്മാരിൽ പ്രഥമഗണനനീയനാണു് ചിത്രമെഴുത്തു് രവിവർമ്മകോയിത്തമ്പുരാൻ. രാജാക്കന്മാരുടെ ചിത്രകാരനും, ചിത്രകാരന്മാരുടെ രാജാവും

---

യിരുന്നു അതെന്നു പറയാം. കേരളത്തിന്റെ നാനാഭാഗത്തുനിന്നും ആളുകൾ ഇതിൽ പങ്കെടുക്കുകയും ബഹുമതികൾ കരസ്ഥമാക്കുകയും ചെയ്തിരുന്നു. ഇടയ്ക്കിടെ നടത്തിവന്നിരുന്ന ഈ ടൂർണ്ണമെന്റു സമ്പ്രദായം ബ്രിട്ടീഷ്കാരുടെ ആഗമനത്തിന്റെ പ്രാരംഭഘട്ടംവരെ നിലനിറുത്തിപ്പോന്നിരുന്നു.

കേരള ക്രിസ്ത്യാനികൾ—സുറിയാനിക്കാരും മററുള്ളവരും—നാട്ടിലെ സൈനിക പ്രവർത്തനങ്ങളിൽ ന്യായമായ ഭാഗഭാഗിത്വം വഹിച്ചിരുന്നു. ചേരമാൻ പെരുമാൾ സുറിയാനി ക്രിസ്ത്യാനികൾക്കു നൽകിയിരുന്ന തീട്ടൂരത്തിൽ ആയുധം, വളഞ്ഞ ഒരു ഖഡ്ഗം, വഹിക്കുവാനുള്ള അവകാശം പ്രദാനം ചെയ്തിരുന്നു. യഹൂദർക്കും ഒരു തീട്ടൂരം ലഭിക്കയുണ്ടായെങ്കിലും അവർക്കു ഈ അവകാശം നൽകപ്പെട്ടിരുന്നില്ല. അതിനാൽ സുറിയാനി ക്രിസ്ത്യാനികളായ യുവാക്കന്മാർ മിക്കവരും ഏഴു വയസ്സു മുതൽ കളരിയിൽ അഭ്യസിച്ചിരുന്നു; അപ്രകാരം അഭ്യസനം ലഭിക്കാതിരിക്കുന്നതു മുൻകാലങ്ങളിൽ ഒരവമാനമായിട്ടാണു പരിഗണിക്കപ്പെട്ടിരുന്നതു്. ചില സ്ഥലങ്ങളിൽ അവർക്കു സ്വന്തം കളരിയും സ്വന്തം പണിക്കന്മാരും ഉണ്ടായിരുന്നു. മററു സ്ഥലങ്ങളിൽ അവർ നായർ പണിക്കന്മാരുടെ കീഴിൽ അഭ്യസനം നടത്തിയിരുന്നു. പല സുറിയാനി ക്രിസ്ത്യൻ കുടുംബങ്ങളും, അവരുടെ തൊഴിൽ സംബന്ധിച്ച ധർമ്മം വളരെ മുൻപുതന്നെ ഉപേക്ഷിച്ചു കഴിഞ്ഞുവെങ്കിലും, പണിക്കരെന്ന സ്ഥാനപ്പേർ വഹിക്കുന്നതായി ഇപ്പോഴും കാണാവുന്നതാണു്. ആഭ്യന്തരസമരങ്ങളിൽ സുറിയാനി ക്രിസ്ത്യാനികളായ പടയാളികൾ നായർ യോദ്ധാക്കളോടൊപ്പം പടവെട്ടിയിരുന്നു. സിറിയൻ ക്രിസ്ത്യൻ യോദ്ധാക്കൾ തങ്ങളുടെ കുടുമ്മികളിൽ ഒരു ചെറിയ മരക്കുരിശു വഹിച്ചിരുന്നുവെന്നതല്ലാതെ അവരെ തമ്മിൽ വേർതിരിച്ചറിയാൻ മററു യാതൊരു മാർഗ്ഗവുമുണ്ടായിരുന്നില്ല. അങ്കം തുടങ്ങിയ പ്രാദേശിക സംഘട്ടനങ്ങളിലും പടയണി, പരിചപ്പയററ്, തുടങ്ങിയ ദേശീയമത്സരങ്ങളിലും ക്രിസ്ത്യാനികളും പങ്കെടുത്തിരുന്നു. അവർ പോയിരുന്നേടത്തെല്ലാം വാളും പരിചയും കൊണ്ടുപോയിരുന്നു; ഞായറാഴ്ചകളിൽ പള്ളിയിൽ പോയിരുന്നപ്പോൾ അവർ അതു പുറത്തു സൂക്ഷിച്ചിരുന്നു.

ആയി പ്രോല്ലസിച്ചിരുന്ന രവിവർമ്മ ഭാരതീയ ചിത്രകലാസംസ്ക്കാരത്തിൻെറ താഴികക്കുടമായിരുന്നു. അദ്ദേഹത്തിൻെറ കീർത്തിസൌരഭ്യം ഇന്നും അഭംഗുരമായി പരിലസിക്കുന്നു.

പുരാതനവും, ചരിത്രപ്രധാനവും ആയ കിളിമാനൂർ ഗ്രാമത്തിൽ, മൂന്നുതലമുറകൾക്കു മുമ്പു്, ഭാരതത്തിലെ പ്രശസ്തിനേടിയ കലാപ്രവീണന്മാരിൽ, ഗണനീയനായ രവിവർമ്മയുടെ ജനനത്താൽ പുണ്യവും, ശ്രേഷ്ഠവും, കീർത്തിമത്തും ആക്കപ്പെട്ട, മനോഹരമായ കൊട്ടാരം ഇന്നും ഹൈന്ദവശില്പകലാപാടവത്തിൻെറ വിജയവൈജയന്തിയായി നിലകൊള്ളുന്നു. കിളിമാനൂർ കൊട്ടാരം, കുറെ തലമുറകളായി, സംഗീതം, സാഹിത്യം, ചിത്രമെഴുത്തു്, എന്നീ സുകുമാരകലകളിൽ അസാമാന്യമായ കീർത്തി സമ്പാദിച്ച പുണ്യശ്ലോകന്മാരുടെജനനസ്ഥലമാണു്. ലളിതകലകളിൽഅഭിനന്ദനാർഹമായഖ്യാതി നേടിയ പ്രസ്തുത രാജകുടുംബത്തിലെ അംഗങ്ങൾ, സ്ത്രീപുരുഷഭേദമെന്യേ നിസ്വാർത്ഥമായി കലാസേവനം ചെയ്തുപോരുന്ന സംസ്ക്കാരമതികളാണു്. ചിര പ്രതിഷ്ഠിതമായ പ്രശസ്തി ധാരാളം ഉണ്ടായിരുന്ന ആ കുടുംബത്തിൽ, അനന്യസാധാരണമായ പ്രതിഭയാൽ അനുഗ്രഹീതനായ "ചിത്രമെഴുത്തു് കോയിത്തമ്പുരാൻ" എന്നു് പിൽക്കാലത്തു് ലോകപ്രസിദ്ധി നേടിയ രവിവർമ്മ 1848 ഏപ്രിൽ മാസം 28-ാം തീയതി ജാതനായി. കിളിമാനൂർ രാജകുടുംബം ഇന്നും അതിനു് സ്വതസ്സിദ്ധമായ കലാവാസനയെ പ്രത്യേക താല്പര്യത്തോടുകൂടി പുലർത്തിയും, ഉത്തരോത്തരം അഭിവൃദ്ധിപ്പെടുത്തുവാൻ യത്നിച്ചും, വർത്തിക്കുന്നുണ്ടു്. അന്തരിച്ചുപോയ ചിത്രമെഴുത്തു കോയിത്തമ്പുരാൻെറ പ്രിയ ഭാഗിനേയൻ മി: കെ. ആർ. രവിവർമ്മ, ഒന്നാം കിടയിലുള്ള ഒരു ചിത്രകാരനത്രേ. എണ്ണച്ചായച്ചിത്രനിർമ്മാണത്തിൽ, അദ്ദേഹത്തെ അതിലംഘിച്ചു പോകത്തക്ക സാമർത്ഥ്യമുള്ള ഒരൊററ കലാകൃത്തു് ഇന്നു് ദക്ഷിണഭാരതത്തിലില്ല എന്നാണു് അഭിജ്ഞന്മാരുടെ അഭിപ്രായം. രവിവർമ്മകോയിത്തമ്പുരാൻെറ വാത്സല്യപുത്രനായ മാവേലിക്കര കെ. രാമവർമ്മ യഥാർത്ഥവാസനയുള്ള ഒരു ചിത്രകാരനാണു്. അദ്ദേഹത്തിൻെറ ആലേഖ്യങ്ങൾ, പാശ്ചാത്യദേശങ്ങളിലെ ചിത്രകാരന്മാരുടെ പ്രശംസയ്ക്കു് പാത്രീഭവിച്ചിട്ടുണ്ടു്.

രവിവർമ്മ ആദ്യമായി ചിത്രനിർമ്മാണം അഭ്യസിച്ചതു്, അദ്ദേഹത്തിൻെറ വന്ദ്യമാതുലനിൽ നിന്നായിരുന്നു. കേരളത്തിൽ അക്കാലത്തുണ്ടായിരുന്ന ചിത്രകാരന്മാരിൽ, അഗ്രിമസ്ഥാനലബ്ധിയാൽ കീർത്തിമാനായിരുന്നു, രവിവർമ്മയുടെ മാതുലനായിരുന്ന രാജരാജവർമ്മ. സജീവങ്ങളും, യാഥാർത്ഥ്യനിദർശനവും, കർമ്മമായ സാങ്കേതിക നിയമങ്ങൾക്കു് വിധേയവും, കലാവൈശിഷ്ട്യം തുളുമ്പുന്നതും ആയിരുന്നു അദ്ദേഹത്തിൻെറ ആലേഖ്യങ്ങൾ. അദ്ദേഹം കലാസമ്പാദനം ധർമ്മമായി കരുതി കലാസേവനം ചെയ്തുപോന്നു. അക്കാലത്തെ നാട്ടുനടപ്പനുസരിച്ചു് ബാലനായിരുന്ന രവിവർമ്മയെ് കലഗുരുവിൻെറ അടുക്കൽ സംസ്കൃതാദ്ധ്യയനത്തിനു് ഏൽപ്പിച്ചു. ബാലനായ രവിവർമ്മ, ശുഷ്കമായ സംസ്കൃതപഠനത്തിൽ ഗണ്യമായ ശ്രദ്ധപതിപ്പിച്ചിരുന്നില്ല. വരയ്ക്കുന്നതിലും, കുറിയ്ക്കുന്നതിലും, പുരാണേതിഹാസങ്ങൾ പാരായണം ചെയ്യുന്നതിലും, അദ്ദേഹം അതിതീവ്രമായ അഭിരുചി പ്രദർശിപ്പിച്ചു. വിശാലമായ കിളിമാനൂർ കൊട്ടാരത്തിലെ മോഹനങ്ങളായ ചുവരുകളിലും, തറയിലും, രവിവർമ്മ കരിക്കട്ടകൊണ്ടും പെൻസിൽകൊണ്ടും ചിത്രങ്ങൾ കുറിച്ചു സന്തോഷിച്ചുപോന്നു. വിദ്യാർത്ഥിയായ രവിവർമ്മയുടെ നോട്ടുപുസ്തകങ്ങളിൽ പാഠങ്ങൾക്കു പകരം സ്ഥാനം പിടിച്ചിരുന്നതു് ചിത്രങ്ങൾ ആയിരുന്നു. അദ്ദേഹത്തിൻെറ മസ്തിഷ്ക്കത്തിൽ, സംസ്കൃതത്തിലെ വാചകഘടനയെ പററിയുള്ള ചിന്തകൾക്കു പകരം ഇടം കരസ്ഥമാക്കിയിരുന്നതു് ചിത്രകലാവിഷയകമായ ആലോചനകളായിരുന്നു. അനതിദൂരമായ ഭാവിയിൽ, രവിവർമ്മ സുഗ്രഹീതനാമാവായ ഒരു ചിത്രകാരനായി ഭവിക്കുമെന്നു പറയുവാൻ ആർക്കും ദീർഘദർശിത്വം വേണ്ടിയിരുന്നില്ല.

രവിവർമ്മയുടെ മാതുലനായ രാജരാജവർമ്മ ഒരിക്കൽ, വിടർന്നതും മൊട്ടായിട്ടുള്ളതും ആയ പുഷ്പങ്ങളുള്ള, ഒരു വൃക്ഷക്കൊമ്പിനെ ചിത്രീകരിക്കുകയായിരുന്നു. ചിത്രം മുഴുവനാക്കുന്നതിനു മുമ്പു് അദ്ദേഹം ചിത്രശാലയിൽ നിന്നു് എന്തോകാരണവശാൽ പുറത്തേക്കു പോയി. ഇതത്തക്കംനോക്കി ബാലനായ രവിവർമ്മ ചിത്രശാലയിൽ പാഞ്ഞുചെന്നു്, തൂലിക കയ്യിലെടുത്തു് വിടർന്നുനിന്ന പൂക്കളുടെ സമീപത്തായി രണ്ടുമൂന്നു ചിത്രശലഭങ്ങളെ വരച്ചിട്ടു് അവിടെനിന്നു നിഷ്ക്രമിച്ചു. രാജരാജവർമ്മ തിരിയെ വന്നു നോക്കിയപ്പോൾ ചിത്രശലഭങ്ങൾ താൻവരച്ച പൂക്കളിൽ പററിപ്പിടിച്ചിരിക്കുന്നതായി കണ്ടു്, അത്ഭുത പരതന്ത്രനായി. അവയെ ആട്ടിപ്പായിക്കുന്നതിനായി, അദ്ദേഹം കൈലേസ് എടുത്തുവീശി. അപ്പോഴാണു് തന്നെ കളിപ്പിക്കുവാൻ വേണ്ടി ആരോ വരച്ച ചിത്രശലഭങ്ങളാണു് പടത്തിലുള്ളതു് എന്നു് അദ്ദേഹത്തിനു മനസ്സിലായതു്. ഭാഗിനേയൻെറ കലാപരമായ ഈ കസൃതി, അമ്മാവനെ സന്തോഷിപ്പിച്ചു. അന്നു മുതൽ മാതുലൻ രവിവർമ്മക്കു് കലാപരമായ വിദ്യാഭ്യാസം നൽകുന്നതിൽ, ദത്തശ്രദ്ധനായി. റെംബ്രാൻറ് (Rembrandt) എന്ന വിശ്വവിഖ്യാതനായ ഇററാലിയൻ ചിത്രകാരൻ ബാല്യത്തിൽ ഏതാണ്ടു് രവിവർമ്മയെപ്പോലെ ആയിരുന്നു.

വാസനാ സമ്പന്നനായിരുന്ന രവിവർമ്മയുടെ സുശിക്ഷിതമല്ലാത്ത തൂലികയിൽനിന്നു ക്ലേശലേശംപോലുംകൂടാതെ രൂപമെടുത്ത ആലേഖ്യങ്ങൾ അനുമോദനാർഹങ്ങളായിരുന്നില്ല. ഗുരുവായ മാതുലൻ അവയെ നിരങ്കുശം വിമർശിക്കുകയും, അപഹസിക്കുകയും ചെയ്തുകൂടാതെ രവിവർമ്മയുടെ സതീർത്ഥ്യന്മാരിൽ ചിലരുടെ കൃതികളെ പുകഴ്ത്തിപ്പറയുകയും ചെയ്തു. ഈ ആക്ഷേപം യുവാവെങ്കിലും പ്രത്യുല്പന്നമതിയായ രവിവർമ്മയെ വല്ലാതെ സ്പർശിച്ചു. കുറെക്കാലം രവിവർമ്മ, മൂകാംബി ക്ഷേത്രത്തിൽ അതിതീവ്രമായ നിഷ്ഠയോടുകൂടി ഭജനം അനുഷ്ഠിച്ചു. ചൈതന്യപ്രസരം നിറഞ്ഞ ആ മഹാക്ഷേത്രത്തിലെ അതിവിശിഷ്ടവും, ഫലപ്രദായകവുമായ പ്രസാദം ഭക്തിപൂർവ്വം ഭക്ഷിച്ചു്, സന്തുഷ്ട മാനസനായി, രവിവർമ്മ തിരിച്ചുപോന്നു. അതോടുകൂടി ഒരു പുതിയ ജന്മമെടുത്താലെന്നപോലെ അദ്ദേഹത്തിനു വലിയ പരിവർത്തനമുണ്ടായി. അദ്ദേഹത്തിൻെറ പ്രതിഭ സവിശേഷം ശോഭിച്ചു. അമ്മാവൻ തൻെറ പ്രിയഭാഗിനേയൻെറ ഭാവഭേദത്തിൽ ഉള്ളലിഞ്ഞു് അനുമോദിച്ചു. ഗുരുവിനേക്കാൾ ശ്രേഷ്ഠനാകും ശിഷ്യൻ എന്നു് ബുദ്ധിമാനായ മാതുലൻ ഗ്രഹിച്ചു. കഷ്ടിച്ചു പതിമൂന്നു വയസ്സു് പ്രായമുണ്ടായിരുന്നപ്പോൾ രവിവർമ്മ സ്വമാതുലനൊന്നിച്ചു് തിരുവനന്തപുരത്തു് താമസമാക്കി. രവിവർമ്മയുടെ കലാവാസനയെപ്പററി കേട്ടറിഞ്ഞ അന്നത്തെ യുവരാജാവു്, രവിവർമ്മയ്ക്കു ഒരു പെട്ടി ചായം സമ്മാനിച്ചു.

# തീൎത്ഥയാത്ര.

(വിദ്വാൻ, ഗോപാലകൃഷ്ണൻനായർ)

യമുനാ:—

"സായാഹ്നസന്ധ്യയിലന്നൊരിക്കൽ
മായികസ്വപ്നസുഖത്തിൽ മുങ്ങി,
സ്വച്ഛന്ദമിപ്പടവിങ്കലൊന്നി-
ലച്ചാരുഗിത്രിയിരിപ്പതായി
കണ്ടിട്ടു, തൻഗതിമന്ദമാക്കി-
ക്കൊണ്ടായതീന്ദ്രനടുത്തുചെന്നു.
പാർശ്വസ്ഥിതികൾമറന്നു തന്വി
ഈശ്വരാരാധന ചെയ്കയാവാം;
പക്ഷേ മറ്റേതോവികാരമിന്നീ-
സ്സ്നിഗ്ദ്ധഹൃദയം തകർത്തിരിക്കാം
എവം വികല്പങ്ങളോട്ടനേക-
മാവിർഭവിച്ചവതെല്ലടക്കി,
മന്നിന്നും രോമാഞ്ചമേകുമാറാ-
സന്യാസിമന്ദംനടന്നുചെല്കെ,
അന്നാ—'കുസുമ'തൻ കണ്ണുയുഗ്മം
സംഗീതനിർവൃതമായ് ഭവിച്ചു!
പാതിവിരിഞ്ഞൊരുപൂവുപോൽതൻ
പ്രാഞ്ജലിയാകും കാണിക്കയുമായ്
പാദത്തിൽ വീണു നമസ്കരിച്ചാ-
പ്പൂതസ്വഭാവനെയാദരിച്ചാൾ.
പിന്നീടെഴുന്നേറ്റു യോഗിയോട-
പ്പൊന്നെതിർമേനിമൊഴിഞ്ഞിവണ്ണം;
—'ഭഗവൻ, ഞാൻതൃപ്പാദപൂജചെയ്‌വാ
നണയാതെൻഗേഹത്തിൽ വാണകാലം
അവിടുന്നുതേടിയിരുന്നുവോ മൽ
കഥകൾ?—' ളക്കണ്ഠമടഞ്ഞുപോയി!
പരമകൃപാകുലചിത്തനായ-

മ്മുനിയും മധുരമായോതിയേവം
'കുസുമേ, നീയെട്ടുദിനങ്ങളായി
ഭഗവൽഭജനപരാങ്മുഖിയായ്
അതിദീനയായിട്ടുകണ്ടിടുന്നു-
ണ്ടറിവാൻകഴിയാത്തൊരാമയത്താൽ.
ജഡിലവികാരകലുഷമാം നിൻ
ഹൃദയമിനിയും മറച്ചുവെപ്പാൻ
വിഫലമായ്‌യത്നിച്ചിടാതെ സർവ്വം
വിശദീകരിച്ചു കഥിക്ക, വത്സേ!
അറിയുന്നുണ്ടസ്വാസ്ഥ്യബീജമൊന്നാ-
ഹൃദയത്തിൽ വീണിട്ടുണ്ടെന്ന സത്യം,
ദ്രുതമൊന്നതെട്ടിപ്പോയെങ്കിലും ത-
ന്നകമലർതെല്ലൊന്നു ശക്തമാക്കി
അതിരമ്യമാം സാരിത്തുമ്പിനാല-
മ്മധുരാനനത്തെ മറച്ചു; പിന്നെ
പടവിൽപതിച്ചാതപസ്വിതന്റെ
പദതളിർകെട്ടിപ്പിടിച്ചു കേണാൾ!
വളരെപ്പണിപ്പെട്ടൊതുക്കിവച്ചോ-
രതുലവിഷാദപരമ്പരകൾ
കരകൾതകർത്താക്കുമാരി തന്റെ
കടമിഴിയൂടപ്പോൾ വാർന്നൊഴുകി.
അവളെത്തെല്ലാശ്വസിപ്പിക്കുവാനാ-
യതിവീണ്ടുമേവം തുടർന്നുരുളി;—
—'കദനത്തിൻകാരണമായി നില്പോ-
രതിഗൂഢമാകും മനോഗതങ്ങൾ
കുസുമേ, തുറന്നുപറക; ശോകം
തുലയും വഴിഞാൻ നിനക്കുനൽകാം'
ഒരു മട്ടു ധൈര്യംകലർന്നു തന്റെ
വ്യഥകൾ പറവാൻ തുടങ്ങി ബാല.
'അവിടുന്നു കല്പിക്കി,ലില്ലശേഷം
മടിയെനിക്കെല്ലാം തുറന്നുചെൽവാൻ
തിരുമുമ്പിലെന്യേ മറ്റെങ്ങുഞാനെൻ
വ്രണിതവിചാരങ്ങളുദ്വമിക്കും?
ഭഗവൻ, തൃപ്പാദങ്ങൾ തന്നെനിത്യം
പരമാശ്രയമായ് കരുതിവാഴും
അപരാധിനിയാമൊരേഴ ഞാ,നെ-
ന്നറിവുകേടൊക്കെപ്പൊറുത്തിടേണം.
തവസന്നിധിയിൽ മറച്ചുവെപ്പാ-
നൊരുവസ്തുവുമെനിക്കില്ലതന്നെ!
അനവേലമാകുലചിന്തയാലെൻ
തനുവും മനവും തളർന്നിരിക്കെ,
കഴിവെനിക്കില്ലതുസർവ്വവുമി-
ക്കഴലിലർപ്പിച്ചു സമാശ്വസിപ്പാൻ.
അകഥിതമെങ്കിലുമായതങ്ങു-

ന്നറിയാതിരിക്കില്ലിതുവരെയും.
അഗതി ഞാൻ. ദൈവത്തെപ്പോലൊരാളെ
അതിശ്രദ്ധമർച്ചിച്ചുപൂജചെയ്തു;
പ്രകടമധുരവികാരമൊന്നെൻ
ഹൃദയം നിറഞ്ഞുകവിഞ്ഞൊഴുകി,
ചുടുനെടുവീർപ്പൊന്നുയർന്നവംതൻ
കഥനമിടയ്ക്കുതടഞ്ഞുനിർത്തി.
ആകാശനീലസരസ്സിലപ്പോൾ
ശീതാംശുമെല്ലെ വിടർന്നു മിന്നി.
നിർജ്ജനമാകുമസ്സൈകതത്തിൽ
സ്വർഗ്ഗസുഷമസമുല്ലസിച്ചു.
വെണ്ണിലാപ്പൊയ്കയായ് മാറിയപ്പോൾ
ഗംഗാഹൃദയം തിരയടിച്ചു.
ഭീകരനിശ്ശബ്ദതവെടിഞ്ഞാ-
മോഹിനിവീണ്ടും കഥിച്ചിവണ്ണം.

"എൻകരളിന്നും കുളിർക്കും മട്ടിൽ
പൊൻകിനാവൊന്നുഞാൻകണ്ടൊ-
രിക്കൽ
വാസന്തചന്ദ്രനുദിച്ചു, വിശ്വ-
മോഹനമായ് മിന്നും രാവിലൊന്നിൽ
വാരുറ്റതൂമണം പേറിയെത്തും
വാർതെന്നൽ ചൂഴും പൂങ്കാവിലൊന്നിൽ
പ്രാണേശ്വരനുമിവളുമൊപ്പം
പാണിപിടിച്ചു നടന്നുവെന്നും
സല്ലീലം സല്ലാപലോലരായി
ച്ചില്ലീന നിർവൃതിനേടിയെന്നും
മാഞ്ഞുപോയാരമ്യദൃശ്യമെന്നാൽ
മായുകയില്ലതെൻ ഭാവനയിൽ.
മാദകമാധുരിയുദ്വമിക്കും
ഗീതസ്വരലയമെന്നപോലെ
മാനസമിന്നുംമഥിച്ചുകൊണ്ടാ-
മായികസ്വപ്നം സമുല്ലസിപ്പൂ!
ഭീതിമുഴക്കയാലന്നൊരിക്കൽ
നാഥനെവിട്ടുഞാൻ പോയകന്നു.
എങ്കിലുമാസ്വപ്നചിത്രമെന്നെ
പിൻപേയണഞ്ഞുപിടിച്ചുനിർത്തി.
എന്തെന്നറിയുകയില്ലപിന്നീ-
ടന്തസ്സമാധാനമിത്രനാളും!
അന്തരാത്മാവിൻവിഭാതമെല്ലാ-
മന്ധകാരാവൃതമായ്ഭവിച്ചു!'"

അശ്രുപ്രവാഹപ്രവർത്തനത്താ-
ലക്കീരകണ്ഠമടഞ്ഞുപോയി.
മന്ദപവനനിൽ മാറ്റൊലിച്ചാ-
സുന്ദരഗീതവുമസ്തമിച്ചു.
ആ മട്ടുവല്ലരചെയ്തിട്ടപ്പോൾ
വാമപാദത്തിനാലായതീന്ദ്രൻ
കൽപ്പടവുൽബണമായമർത്തി
നിൽപ്പതും തത്ര ഞാൻ കണ്ടിരുന്നു.
അൽപ്പംകഴിഞ്ഞുയതിസുമയോ-
ടുൽക്കണ്ഠപൂണ്ടുചോദിച്ചിവണ്ണം
"സ്വപ്നത്തിലാരാലിരുന്ന നിന്നിൽ

---

രാമായണം, ഭാരതം, എന്നീ അമൂല്യങ്ങളായ ഗ്രന്ഥങ്ങൾ രവിവർമ്മ അത്യാർത്തിയോടെ പാരായണം ചെയ്തു് അവയിലെ കഥാ പാത്രങ്ങളെ മനസ്സിൽ സങ്കല്പിച്ചു്, അവരെ ഭക്ത്യാദര ബഹുമാന സമന്വിതം കൊണ്ടാടി, അവരുടെ അമാനുഷികങ്ങളായ അപദാനങ്ങളെ സർവ്വാത്മനാ അഭിനന്ദിച്ചു. പുരാണ പുരുഷന്മാരുടെ വീരപ്രവൃത്തികൾ രവിവർമ്മയെ [illegible]ഹൃതചിത്തവൃത്തനാക്കി. അവരുടെ ആകർഷണീയങ്ങളായ രൂപങ്ങൾ അദ്ദേഹത്തിന്റെ മനോദർപ്പണത്തിൽ പ്രതിഫലിച്ചു.

സ്വർഗ്ഗീയനിർവൃതിചേർത്തധന്യൻ?"
'ദേവ, ഭവാനനിർബന്ധമെങ്കിൽ—,
ആ വക്ത്രമന്തിച്ചുവപ്പണിഞ്ഞു
'പൊല്ലാ'മെൻദൈവതമാകുമങ്ങു-
ന്നല്ലാതെമററാരുമല്ല, സത്യം!
ബോധരഹിതയായ് യോഗിതൻെറ
പാദാന്തികത്തിൽ പതിച്ചുവീണ്ടും
ആനനം മൂടിമറച്ചുകേണാൾ
ഭഗ്നാന്തരംഗയായേറെനേരം!
സന്ന്യാസിതൻ നെടുവീർപ്പിനൊപ്പം
ഗംഗാതരംഗമുയർന്നടിച്ചു!
നിശ്ശബ്ദമൂകപ്രകൃതിയപ്പോൾ
നിർഭരഭീതിവലത്തിനിന്നു.
സാലവനങ്ങളിൽ നിന്നുയർന്ന
ഭൂതങ്ങളെന്നാകണക്കെയെങ്ങും
ക്രൂരിരുൾപ്പിണ്ഡങ്ങളൊത്തു കൂടി
പാരം ഭയദമായ് നൃത്തമാടി!
ഒരുമട്ടവളെഴുന്നേററിരുന്നു
മിഴികൾ തുടപ്പതുകണ്ടു, യോഗി
വ്രണിതവികാരസഹസ്രകങ്ങൾ
നിയമനം ചെയ്തു കഥിക്കയായി—
'അമലേ, ഞാൻസന്ന്യാസിയെന്നതത്വ
മറിയാതിരിപ്പവളല്ലനീയും!
ഇവനീബ്ഭുവനത്തിനുള്ളതല്ലെ-
ന്നാരുമേ, സമസ്തവിദിതമല്ലീ?
നിഖിലവും വിസ്മരിച്ചിട്ടു നീനി-
ന്നകമലരീശനു കാഴ്ചവയ്ക്കു
ഭവികംനേരുന്നു, ഞാൻ പോയിടട്ടെ;
സകലേശൻ നിന്നെയനുഗ്രഹിക്കും,
അനുമതിനൽകാനുമപ്പൊഴുതിൽ
കുസുമശ്ലക്ഷ്ണധരമിളകിയില്ല.
അതിനിശ്ചലയായൊരല്പനേരം
അവൾ മോഹമുഗ്ദ്ധയായ് വാണശേഷം
ജവമെഴുന്നേററായതീശ്വരൻെറ
ചരണത്തിൽ വീണു നമസ്കരിച്ചാൾ.
പരമവിശുദ്ധമാം പാദധൂളി
പരിചോടണിഞ്ഞു തന്മൗലിയിങ്കൽ!!

* * * * *

യതിപിന്നെനിന്നില്ലബ്ഭുവിൽ, വീണ്ടും
പൃഥിയൊരുതീർത്ഥംതിരഞ്ഞുപോയി!



ചെറുകഥ.

# വൃദ്ധ ദമ്പതികൾ.

(മിസ്സസ്സ് പി. സി. ചെറിയാൻ ബി. എ)

ജെയിമ്സും എൽഡിയും ദമ്പതികളായിട്ടു ഏകദേശം അരശതാബ്ദം കഴിഞ്ഞു. അവൻ ഒരു വണ്ടിക്കാരൻ. ആറുമണി മുതൽ, ആറുമണിവരെ അവനെ അവൻെറ കുതിരവണ്ടിയിൽ കാണാം. അവനെക്കാൾ ഉയർന്ന സ്ഥിതിയിലുള്ളവരെ വണ്ടിയിൽ കയററി ദിനംപ്രതി ക്ലേശിക്കേണ്ട നിർഭാഗ്യത്തെ സംബന്ധിച്ചോ, മനുഷ്യൻെറ മഹത്വത്തെക്കുറിച്ചോ ചിന്തിക്കുന്നതിനു അവൻെറ വിശപ്പു സമ്മതിക്കുമായിരുന്നില്ല. ലോകത്തിൻെറ അപൂർണ്ണതകളൊ സാമ്പത്തികാധഃപതനമൊ മററു കാര്യങ്ങളൊ അവൻെറ മനസ്സിൽ സ്ഥാനം പിടിച്ചിരുന്നില്ല. പലവിധ കായക്ലേശങ്ങൾകൊണ്ടു് കാലക്ഷേപം കഴിഞ്ഞുവന്ന ജെയിംസിൻെറ ജീവിതോദ്യാനത്തിൽ സദാ പുഷ്പിച്ചുനിൽക്കുന്ന ഒരു വസന്തമുണ്ടു്, അയാളുടെ ഭാര്യ എൽഡി. വിഷമങ്ങളും വേദനകളും വന്നു ഹൃദയത്തെ ഉലയ്ക്കുമ്പോൾ അയാൾക്കു ജീവിതോദ്ദേശത്തിൻെറ ചൂണ്ടുപലകയാണു അവൾ. വിദ്യയോ ധനമൊ തീണ്ടിയിട്ടില്ലാത്ത തൻെറ ജീവിതത്തിൻെറ ഒരാലംബം ജെയിംസ് മാത്രമായിരുന്നു. ഒരു വിദ്യമാത്രം അവൾക്കറിയാമായിരുന്നു ഭർത്താവിനെ സ്നേഹിക്കുവാൻ, അകമഴിഞ്ഞു ആരാധിക്കുവാൻ, അയാളിൽ അളവററു ലയിക്കുവാൻ. കാണപ്പെട്ട ദൈവമായിരുന്നു എൽഡിക്കു ജെയിംസ് അവളുടെ അർച്ചനാർപ്പിതങ്ങളെ സ്വീകരിക്കുന്നതിനു് ആ ഏകാന്ത കോവിലിൽ പള്ളികൊണ്ടിരുന്ന പുണ്യവിഗ്രഹമായിരുന്നു ജെയിംസ്.

ലോകത്തെ ആകർഷിക്കുന്നതോ ആധുനിക കന്യകൾക്കു ആശ വർദ്ധിപ്പിക്കുന്നതോ, ആയിട്ടു യാതൊന്നും അവരുടെ ഗൃഹാന്തർഭാഗത്തു സ്ഥിതിചെയ്തിരുന്നില്ല. അപൂർണ്ണതകൾ എന്തെല്ലാം ഉണ്ടായിരുന്നെങ്കിലും, ഉയർന്ന നിലകളിൽ ജീവിക്കുന്ന അനേകർ ഹൃദയപൂർവം കൊതിക്കുന്ന ഗാർഹികസമാധാനവും സംതൃപ്തിയും ആ കൊച്ചു ഗൃഹത്തിൽ ഓളം വെട്ടി തുളുമ്പിനിന്നിരുന്നു.

കാലം പലതു കഴിഞ്ഞുകൂടി. സംതൃപ്തി കളിയാടുന്ന ആ ഗൃഹത്തിൽ ഒരു ഓമൽശിശു ജാതനായി. അവരുടെ ദൃഢപ്രേമശൃംഖലയെ ബന്ധിപ്പിക്കുന്ന ആ ഓമനക്കണ്ണി, ക്ഷണത്തിൽ അററുപോയി. മെയിസി എന്നു നാമകരണം ചെയ്തിരുന്ന ആ വിടരാത്ത മുല്ലമൊട്ടു സമയത്തിനു മുമ്പു വാടിക്കൊഴിഞ്ഞുപോയി. ജെയിംസ് അവളെ സ്വാന്തനപ്പെടുത്തി. "ഈശ്വരൻ കരുണ ചെയ്യു."

അവൾ തൃപ്തിയടഞ്ഞു. അവരുടെ ജീവിതയാത്ര തുടർന്നു. സൂര്യൻ മുറയ്ക്കു ഉദിക്കയും അസ്തമിക്കയും ചെയ്തു. വൃദ്ധിക്ഷയങ്ങളോടുകൂടി ചന്ദ്രനും പല പ്രാവശ്യം കടന്നുപോയി. ഹേമന്തവും വർഷവും, ഗ്രീഷ്മവും മുറയ്ക്കു അവതരിച്ചു. ഇതിനിടയ്ക്കു കിഴക്കുദിക്കു എത്രയോ പ്രാവശ്യം ഗർഭമേററു. രാത്രി എത്രയോ നക്ഷത്രങ്ങളെ പ്രസവിച്ചു. എന്നാൽ പ്രകൃതി എൽഡിയെ പ്രസവത്തിൽനിന്നു ഒഴിവാക്കിയിരുന്നു. ഈശ്വരകാരുണ്യത്തിൽമാത്രം തൃപ്തിപ്പെട്ടുകൊണ്ടു ആ ദമ്പതിമാർ കാലംകഴിച്ചുപോന്നു. രണ്ടുപേർക്കും ജരാനരകൾ ബാധിച്ചു തുടങ്ങി. ക്ഷീണാധിക്യത്താൽ ജെയിംസിനു വണ്ടിഓടിക്കുന്നതിനുള്ള കരുത്തു കുറഞ്ഞുവന്നു. എന്നാലും ജീവിതം അങ്ങനെ കഴിഞ്ഞുകൂടികൊണ്ടിരുന്നു.

* * * * *

ഒരുദിവസം മദ്ധ്യാഹ്നത്തി[illegible] ജെയിംസിൻെറ കുതിരവണ്ടി സാവധാനത്തിൽ ആശുപത്രിക്കു സമീപം നടത്തിക്കൊണ്ടു വരുന്നതു അന്നു വ[illegible]ലിരുന്ന ഡോക്ടർ നോക്കിക്കൊ[illegible]ന്നു ആ വണ്ടിയും കുതിരയും എല്ലാവർക്കും സുപരിചിതമാണ്. ജെയിംസിനെ അറിയാത്തവർ ആ പ്രദേശങ്ങളിൽ ഇല്ല. ഡോക്ടർ

ഉൽകണ്ഠാപൂർവ്വം നോക്കിക്കൊണ്ടുനിന്നു. വണ്ടി വന്നുനിന്നു. എൽഡി വൈക്കോൽ മെത്തകൾക്കിടയിൽ കിടക്കുന്നു. ഇത്ര ആകർഷണീയമായ ഒരു മുഖം ആരും അധികമായി കണ്ടിട്ടുള്ളതല്ല. ശാന്തതയും സംതൃപ്തിയും സഹിഷ്ണുതയും കളിയാടുന്ന സുസ്മേരവദനം—

"എൽഡി! ഇതു നമ്മുടെ ഡോക്ടർ യജമാനനാണു ഇപ്പോൾ പുതുതായി വന്നിരിക്കുന്ന ദേഹം"—എന്നു ജെയിംസ് എൽസിയോടായിട്ടു പറഞ്ഞു. അവൾ പുഞ്ചിരി തൂകി, മന്ദം മന്ദം, വണ്ടിയിൽനിന്നു താഴത്തേക്കു് ഇറങ്ങുവാൻ ബദ്ധശ്രദ്ധയായി കാണപ്പെട്ടു. ജെയിംസ് തൽക്ഷണം സമീപത്തണഞ്ഞു. അയാൾ, എൽഡിയെവണ്ടിയിൽനിന്നു താങ്ങിയെടുത്തു ഉൾമുറിയിലേക്കു കൊണ്ടുപോയി. ഡോക്ടർ പരിശോധന മുറിയിൽ പ്രവേശിച്ചു ജെയിംസിന്റെ ഭാര്യയെ പരിശോധിക്കുവാൻ ഒരുമ്പെട്ടു. വലിയ ഡോക്ടരെയും വിളിച്ചു, ഏററവും സൂക്ഷ്മമായി പരിശോധന നടത്തി. നെഞ്ചിനു വേദനയാണെന്നാണു് ജെയിംസിന്റെ അറിവു്. ഡോക്ടർമാക്കു ഏതാണ്ടൊരു ആശങ്കയായി. ഒരു കാലത്തു മാർദ്ദവമായും മനോഹരമായും ഇരുന്ന വക്ഷസ്ഥലം കല്ലുപോലെ കഠിനമായി കാണപ്പെട്ടു. അവൾക്കോ ദുസ്സഹമായ വേദന. അവൾ ഒരു ശസ്ത്രക്രിയയ്ക്കു വിധേയയാകണമെന്നു ഡോക്ടർ അഭിപ്രായപ്പെട്ടു.

ശസ്ത്രക്രിയയല്ലാതെ വേറെ ഗത്യന്തരമൊന്നുമില്ലെന്നും ആപത്തുകൾക്കിടയുണ്ടെന്നും ഡോക്ടർ തീരുമാനിച്ചു. വിവരം ജെയിംസിനെ അറിയിച്ചു. അയാൾ ഭാര്യയോടു സംഗതി പറഞ്ഞു. അവൾ അവന്റെ ഇഷ്ടം ഏതോ അതിനു സശിരകമ്പം അനുവാദം നൽകി.

പിറേറ ദിവസം ആയിരുന്നു ശസ്ത്രക്രിയ. ഡോക്ടർമാർ എല്ലാവരും കൂടെ ആ വൃദ്ധയെ ഓപ്പറേഷൻ മുറിയിലേക്കു ആനയിച്ചു. വാതായനം വരെ ജെയിംസ് പിന്തുടൎന്നു. അവൾ ധൈര്യസമേതം ഭർത്താവിനെ കടാക്ഷിച്ചു. കണ്ണുകളും അടച്ചു ശാന്തമായി കിടന്നു. സംഗതി നടന്നുകഴിഞ്ഞു. അവളെ മുറിയിൽ കൊണ്ടുവന്നു നിശ്ചിതസ്ഥാനത്തു കിടത്തി അവൾ കണ്ണുതുറന്നപ്പോൾ ചുററും നിന്നവരെ നോക്കി, ശസ്ത്രക്രിയ സമയത്തു അവൾ ക്രമക്കേടായി വല്ലതും പറകയൊ പ്രവൎത്തിക്കയൊ ചെയ്തെങ്കിൽ അവളോടു ക്ഷമിക്കണമെന്നു ദയാപൂർവ്വം യാചിച്ചു. അവളുടെ പ്രശാന്തഗംഭീരമായ കിടപ്പും വിനയവും, മുഖത്തു കളിയാടുന്ന പുഞ്ചിരിയും കണ്ടു് എല്ലാവരും കുഞ്ഞുങ്ങളെപ്പോലെ കരഞ്ഞുപോയി. ജെയിംസ് തന്നെ അവളുടെ നേഴ്സ് ആയിക്കൊള്ളാമെന്നു ഡോക്ടരോടു അപേക്ഷിച്ചു, അനുവാദവും ലഭിച്ചു. അവന്റെ പരുപരുത്ത കൈകൾ മൃദുലമായ അവളുടെ ശരീരത്തെ ആർദ്രതയോടെ തൊട്ടു തലോടി. അവളുടെ വേദനയ്ക്കു ആശ്വാസം ലഭിച്ചു, അവൾ ആനന്ദത്തിൽ ആറാടി. അവളുടെ തൽക്കാല സ്ഥിതി കണ്ടു ഡോക്ടർമാർക്കു ആശയുളവായി. എല്ലാം ശുഭലക്ഷണങ്ങൾ. നാലു ദിവസം ഇങ്ങനെ കഴിഞ്ഞു. അഞ്ചാംദിവസം എൽഡിയിൽ ഒരു ഭാവഭേദം കണ്ടു. ദേഹമാസകലം ഒരു വിറയൽ പിടിച്ചു. കണ്ണുകൾ ക്രമാതീതം പ്രകാശിച്ചു. മുഖം തുടുത്തു. അവൾക്കു ഒരു പരിഭ്രമം. ശാന്തതയെല്ലാം പോയ്മറഞ്ഞു. രോഗം വൈഷമ്യസ്ഥിതിയിലായി മാറിടത്തു ഒരു ചുവപ്പുവർണ്ണം കണ്ടു. കടുത്ത പനിയും കൊണ്ടു. മുറിവിൽ പഴുപ്പു് തട്ടിപ്പോയി. എല്ലാവരും ഉൽക്കണ്ഠാകുലരായി. അവളുടെ ഭർത്താവു് അവളുടെ ആശ്വാസത്തിനായി വേണ്ടതെല്ലാം ചെയ്തു.

എൽഡിയുടെ ബുദ്ധി മറഞ്ഞു. ഉറക്കത്തിൽ ബോധമില്ലാതെ സംസാരിക്കുവാൻ തുടങ്ങി. ഭർത്താവിനോടു മുമ്പൊരിക്കലും പതിവില്ലാത്ത രീതിയിൽ ഈർഷ്യ പ്രദർശിപ്പിച്ചു. അവൾക്കു ബോധം വീഴുമ്പോൾ ക്ഷമായാചനം ചെയ്കയും ചെയ്തു. പിന്നെയും മന്ദംപറച്ചിൽ ആരംഭിച്ചു. ശൈശവത്തിലെ ലീലാ വിനോദങ്ങളും സംഗീതങ്ങളും ഒക്കെ വീണ്ടും പ്രകടിപ്പിച്ചു. ജെയിംസ് പരിഭ്രാന്തചിത്തനായി തീവ്രവേദനയോടുകൂടെ അവളുടെ സമീപം തന്നെ നിലയായി.

ഒരു രാത്രി എല്ലാം നിശ്ശബ്ദമായി. അവൾ നിദ്രയ്ക്കു് ആരംഭിച്ചു. സുഖലക്ഷണമായൊ? എന്നു് എല്ലാവരും വീക്ഷിച്ചുകൊണ്ടിരുന്നു. പെട്ടെന്നു അവൾ കിടക്കയിൽ എണീററു ഇരുന്നു. അവളുടെ സമീപത്തു കിടന്ന ഒരു കമ്പിളിക്കുപ്പായം എടുത്തു ചുരുട്ടി ഒരു ചെറുശിശുവിന്റെ ആകൃതിയിൽ മാറോടണച്ചു പിടിച്ചു താരാട്ടുവാൻ തുടങ്ങി. അവൾ അത്യധികം സന്തോഷത്തോടുകൂടെ പാട്ടുകൾ പാടി കുഞ്ഞിനെ ഉറക്കുന്ന ശ്രമമാണു്. എന്തെന്നില്ലാത്ത ഒരു ആനന്ദവും മുഖത്തു കളിയാടി. ഒരു മാതാവു തന്റെ ഓമൽസന്താനത്തെ താലോലിക്കുന്ന രീതിയിൽ അതിനോടു അവൾ കൊഞ്ചിക്കുഴഞ്ഞു സംസാരിഞ്ഞു. കിടക്കയിൽ ഇരുന്നു മുമ്പോട്ടും പുറകോട്ടും ചാഞ്ചാടി കുഞ്ഞിനെ ഉറക്കുന്ന ശ്രമമായിരുന്നു പ്രദർശിപ്പിച്ചതു.

"ഹാ ദൈവമെ! അവൾ ആ കുഞ്ഞിനെയാണു വിചാരിച്ചുകൊണ്ടിരിക്കുന്നതു്" എന്നു അവളുടെ ഭർത്താവു പെട്ടെന്നു നിലവിളിച്ചു പറഞ്ഞു.

"ഏതു കുഞ്ഞു്?"

"ഞങ്ങളുടെ ഏകസന്താനമായിരുന്ന ആ കുഞ്ഞു്, നാൽപതു വർഷം മുമ്പു മൃതിയടഞ്ഞ ഞങ്ങളുടെ മെയിസി."

അവളുടെ മാറത്തുണ്ടായിരുന്ന വേദന കുഞ്ഞിന്റെ സിദ്ധാന്തമായിട്ടാണു, ബോധം മറഞ്ഞുപോയ അവളുടെ ബുദ്ധിക്കു വിഷയീഭവിച്ചതു്. ഒരിക്കൽ കൂടെ, 40 വർഷം മുമ്പു മാറോടണച്ചു ഓമനിച്ചു ആ ശിശുവിനെ, അവൾ കയ്യിലേന്തി ആനന്ദം അടഞ്ഞു. അഹോ! മാതൃഹൃദയത്തിന്റെ പുത്രവാത്സല്യം! കൊതിതീരാത്ത ആ ഹൃദയം വീണ്ടും ആനന്ദസാഗരത്തിലായി. അവൾ ക്ഷണനേരത്തിൽ കിടക്കയെ അഭയം പ്രാപിച്ചു. ആ രംഗം മാറി.

മന്ദംപറച്ചിൽ അശേഷം മാറി. അവൾ വെളിവോടെ കണ്ണുകൾ തുറന്നു. അവൾ ഭർത്താവിനെ സമീപത്തേക്കു വിളിച്ചു. അവന്റെ മുഖത്തേക്കു കണ്ണിളക്കാതെ നോക്കി; മതിവരാത്ത നോട്ടം. ജെയിംസിന്റെ നയനങ്ങളിൽ നിന്നു രണ്ടു കണ്ണുനീർതുള്ളികൾ ഉരുണ്ടു അവളുടെ കൺപോളകളിൽ പതിച്ചു. പെട്ടെന്നു് അവളുടെ കണ്ണുകൾ അടഞ്ഞു. ഹാ! അവൾ കടന്നുപോയി.

രാത്രി നിത്യതയിലെ ഒരു വഴിപോക്കനെപോലെ ജനാലയ്ക്കു് സമീപം നിലകൊണ്ടു. എണ്ണമില്ലാത്ത മരണക്കകൾക്കു സാക്ഷി നിന്നിട്ടുള്ള സഹസ്രകോടി നക്ഷത്രങ്ങൾ വീണ്ടും ആ മരണകിടക്കയെ ഉളിഞ്ഞുനോക്കിക്കൊണ്ടു ആകാശത്തിൽ മിന്നിത്തിളങ്ങി.

ജെയിംസിന്റെ കുതിരവണ്ടി വീണ്ടും ആസ്പത്രിഗയിററിൽ എത്തിച്ചേൎന്നു. എൽഡിയും ജെയിംസും പത്തുദിവസം മുമ്പു വന്നതുപോലെ തിരിച്ചുപോകുവാൻ. ഇതരസഹായം കൂടാതെ, ജെയിംസ് തന്റെ ഭാര്യയെ മുൻ അവസരത്തിൽ കയ്യിൽ വഹിച്ചതുപോലെ വീണ്ടും ഏററ

വും ആദരവോടെ വണ്ടിയിൽ കൊണ്ടുപോയി കിടത്തി. ആ നിശ്ശബ്ദതയിൽ വണ്ടിചക്രങ്ങൾ കിറുകിറാരവത്തോടെ ആസ്പത്രി പടി കടന്നുപോയി. അന്നത്തെ ഡോക്ടർ വീണ്ടും ആ കാഴ്ച കണ്ടുകൊണ്ടു നിന്നു.

അയൽ വാസികളുടെ സ്നേഹമേറിയ കണ്ണുനീരോടുകൂടെ എൽഡി സംസ്ക്കരിക്കപ്പെട്ടു.

ജെയിംസിന്റെ കുതിരവണ്ടി പിന്നെ ആരും ആ വഴി കണ്ടിട്ടില്ല. കുതിരയും വണ്ടിയും ലായത്തിൽ കിടപ്പുണ്ടായിരുന്നു. സമീപസ്ഥർ അന്വേഷിച്ചു ചെന്നു. ജെയിംസ് ജ്വരബാധിതനായി ശയ്യാവലംബിയായിരുന്നു. ഡോക്ടർ വീണ്ടും ആ ചെറുഭവനം സന്ദർശിച്ചു. ജെയിംസ് ബോധരഹിതനായി കാണപ്പെട്ടു. ഡോക്ടരുടെ പ്രഥമശുശ്രൂഷകൾ ഒന്നും ഫലിച്ചില്ല. അല്പസമയത്തിനുള്ളിൽ, കണ്ണുകൾ തുറന്നു. എൽഡി ഞാനും വരുന്നു. എന്നു ശാന്തമായി ചുണ്ടുകൾ അനക്കി പറഞ്ഞു. എന്നന്നേക്കുമായി ആ തേജോഗോളങ്ങൾ അടഞ്ഞു.

എൽഡിയുടെ കല്ലറ തുറക്കപ്പെട്ടു. ഭർത്താവും ഭാര്യയും ഭൂമിക്കടിയിൽ ശാശ്വതനിദ്രയിലായി. മരണത്തിലും അവർ വേർപിരിഞ്ഞില്ല.

—*—

# തിരുമൽക്കാഴ്ച.

## സാക്ഷാൽ കവിധർമ്മത്തിന്റെ ദൃശ്യപ്രകടനം

(വെൺകുളം പരമേശ്വരൻപിള്ള)

വിദ്വാൻ പൊൻകുന്നം വി. എ. വക്കി അവർകളുടെ ലേഖനങ്ങൾ ചിലപ്പോൾ പത്രങ്ങളിൽ കാണാറുള്ളതു ഓടിച്ചൊന്നു നോക്കാറുണ്ടായിരുന്നെങ്കിലും അടുത്ത കാലംവരെ അവ എന്റെ ശ്രദ്ധ അശേഷം ആകർഷിക്കാതിരുന്ന ഒരുക്കൂട്ടം "മിസ്റ്റിക് കവിതക"ളായിരുന്നു എന്നു ലജ്ജാവ്യസനങ്ങളോടേ പ്രസ്താവിക്കേണ്ടിയിരിക്കുന്നു. പരസ്പരബന്ധമില്ലാത്ത ചില ആശയങ്ങൾ കോമളപദസമൂഹങ്ങളിൽ അടക്കം ചെയ്തു കാണിച്ചിരിക്കുന്നതായിട്ടാണു് ഞാൻ മി: വക്കിയുടെ ലേഖനങ്ങളെ പരിഗണിച്ചിരുന്നതു്. അങ്ങനെയിരിക്കെവേയാണു് തിരുമൂൽക്കാഴ്ച ഒരു പ്രതി കാണ്മാനിടവന്നതു്. കടലാസിന്റെയും ഭാഗ്യോദയം പ്രസ്സിലെ അച്ചടിയുടെയും ബൈൻഡിന്റേയും മേന്മ കണ്ടു ആകൃഷ്ടനും ആഹ്ലാദചിത്തനും ആയിത്തീർന്നു ഞാൻ പ്രസ്തുത പുസ്തകം വായിച്ചുതീർക്കാൻ തന്നെ നിശ്ചയിച്ചു. ഒററയിരുപ്പിലിരുന്നുതന്നെ ഒരാവൃത്തി ഞാൻ അതു വായിച്ചുതീർത്തു. അടുത്ത ഒരു അവസരത്തിൽ പിന്നെയും കൈയിലെടുത്തു പുസ്തകം പിന്നെയും വായിച്ചുതീർത്തു; പിന്നീടും മതിയായില്ല. ഇതാ മൂന്നാമതും ഒരു തവണ ഇതു വായിച്ചിരിക്കുന്നു. പാഠ്യപുസ്തകങ്ങളും ലബ്ധപ്രതിഷ്ഠന്മാരായ സാഹിത്യശിരോമണികളുടെ ഉത്തമഗ്രന്ഥങ്ങളും ഒഴിച്ചു ഒരു പുസ്തകം പോലും ഒന്നിലധികം തവണ വായിക്കാൻ ഉന്മേഷമോ സന്മനസ്സോ പ്രദർശിപ്പിച്ചിട്ടില്ലാത്ത ഞാൻ എന്തുകൊണ്ടാണു് ഈ നൂററുപത്തു പുറം മൂന്നുതവണ വായിച്ചിട്ടും മുഷിയാതിരിക്കുന്നതു് എന്നു പര്യാലോചിച്ചതിന്റെ പരിണതഫലമത്രേ ഈ ചെറുലേഖനം.

ആശയങ്ങളുടെ നവ്യത മുഖേന വായനക്കാരെ ആകർഷിക്കാൻ കഴിവുള്ള ഒരു ഗ്രന്ഥമാണു് തിരുമൂൽക്കാഴ്ച എന്നു വിചാരിക്കാൻ നിവൃത്തിയില്ല. കേരളത്തിൽ പ്രചരിച്ചുപോരുന്ന ഗ്രന്ഥസഞ്ചയങ്ങളിൽ ബഹുഭൂരിഭാഗവും ആര്യന്മാരുടേയും ആംഗലേയരുടേയും ആശയങ്ങളുടെ രൂപാന്തരങ്ങൾ ആണെന്നുള്ള വസ്തുത സ്മരിക്കുമ്പോൾ നവ്യാശയസമൃദ്ധമായ ഒരു പുസ്തകം കാണുന്നില്ലല്ലോ എന്നോർത്തു നാം ഖേദിക്കേണ്ടി വരുന്നതല്ല. ഉപനിഷത്തുകളിലെ മഹദാശയങ്ങൾ മനോഹരരൂപത്തിൽ പ്രത്യക്ഷപ്പെട്ടിരിക്കുന്നതാണു് ഗീതാഞ്ജലി എന്നിരിക്കെ, മഹാകവി ടാഗോറിനുപോലും ലബ്ധമാകാത്ത ഭാവനാനവ്യതയുടെ അഭാവത്തിൽ യാതൊരു സാഹിത്യകാരനേയും കുററപ്പെടുത്തിയിട്ടു കാര്യമില്ലതന്നെ. നവ്യാശയത്തിന്റെ പ്രകാശനത്തിലല്ല, പ്രതിപാദനരീതിയുടെ പ്രത്യേകതയിലാണു് ഒരു സാഹിത്യകാരനെ അഭിനന്ദിക്കേണ്ടതു് എന്നതു് വിശ്വവിദിതമായ ഒരു വസ്തുതയാകുന്നു. അതെ; കാളിദാസനും ഷേക്സ്പിയരും എഴുത്തച്ഛനും നമ്പ്യാരും, ചന്തുമേനോനും സി. വിയും മററും നശ്വരമല്ലാത്ത യശസ്സു് സമ്പാദിച്ചിരിക്കുന്നതു് രചനാരീതിയുടെ രസികതയും പദപ്രയോഗത്തിന്റെ മഹത്വം നിമിത്തമാകുന്നു എന്നതിനു സംശയം അശേഷമില്ല. മി: വക്കിയും അനവദ്യമധുരമായ ഗദ്യശൈലിയുടെ സ്വാധീനശക്തി പ്രയോഗിച്ചു് തിരുമൂൽക്കാഴ്ചയെ മനോഹരവും മഹത്തരവുമാക്കിത്തീർത്തിരിക്കുന്നു. വായിക്കുന്തോറും വൈശിഷ്ട്യം ഏറിവരുന്നതായി പ്രത്യക്ഷപ്പെടുന്ന ഗദ്യരീതി അദ്ദേഹം പ്രയാസപ്പെട്ടു സമ്പാദിച്ചിരിക്കുന്നതിൽ അദ്ദേഹത്തെ എത്രതന്നെ അഭിനന്ദിച്ചാലും മതിവരുന്നതല്ല.

ഈ ഘട്ടത്തിൽ ലളിതവും കോമളവും ആയ ഗദ്യത്തിന്റെ വ്യത്യാസത്തെക്കുറിച്ചു ചിലർക്കുള്ള മിഥ്യാബോധം ഓർമ്മ വരുന്നു. ലളിതമായ രീതിയിൽ പ്രതിപാദനം നടത്താൻ പാണ്ഡിത്യമോ പരിശ്രമമോ വേണമെന്നില്ല. ആയാസം കൂടാതെ ആർക്കും സ്വാധീനമാക്കാവുന്ന ഒന്നു തന്നെയാണു് ലളിതം. മലയാളത്തിലെ മിക്ക എഴുത്തുകാരും ലളിതമായി എഴുതുന്നവരാണു്. സംസ്കൃതപദബാഹുല്യത്തിന്റെ അഭാവവും വാക്യങ്ങളുടെ ദൈർഘ്യത്തിനുള്ള കുറവും കൊണ്ടു് ലളിതഗദ്യരീതി വശപ്പെടുത്താവുന്നതാകുന്നു; എന്നാൽ ഈ ഗദ്യം കോമളമാകണമെന്നില്ല. ശബ്ദങ്ങളുടെ അനുക്രമവും, രണ്ടുമൂന്നെണ്ണത്തിൽ അധികരിക്കാത്തതും ആയ ആവർത്തനവും ബാലൻസും ദീക്ഷിച്ചാണു് കോമളഗദ്യം സാധാരണ രചിതമാകുന്നതു്. ഫലിതപ്രയോഗചതുരനല്ലെങ്കിൽ, മേല് പ്രസ്താവിച്ച വസ്തുത പ്രയോഗത്തിൽ വരുത്താതെ കോമളഗദ്യം നിർമ്മിക്കാൻ സാദ്ധ്യമായി വരുന്നതല്ല.

ലളിതവും കോമളവും മധുരവും ആയ ഗദ്യശൈലികൾക്കു ലക്ഷണനിർദ്ദേശങ്ങളും ഉദാഹരണങ്ങളും സാഹിത്യാചാര്യനായ കേരളപാണിനി സാഹിത്യസാഹ്യ

ത്തിൽ കൊട്ടത്തിരിക്കുന്നതു് ഇവിടെ ശ്രദ്ധേയമാണു്.

ഇതു സ്വതസ്സിദ്ധമായ ഒന്നല്ല. വളരെ പ്രയാസപ്പെട്ടു വളരെക്കാലം ആലോചിച്ചതിനു ശേഷമേ ഇങ്ങനെ കോമളത്വം കലർത്താൻ ആർക്കും കഴിവുണ്ടാകയുള്ളു. ഇത്തരം സാഹിത്യകാരന്മാർ പെട്ടെന്നു് എഴുതി വിടുന്നവരല്ല. എഴുതിക്കഴിഞ്ഞതിനു ശേഷം പല ആവർത്തി വായിച്ചുനോക്കി തിരുത്തിത്തിരുത്തി, ചാണക്കല്ലിലുരച്ച രത്നം പോലെ, മേന്മയും മനോഹരതയും വർദ്ധിപ്പിച്ചു, കഴിവുള്ളടത്തോളം പൂർണ്ണമാക്കിയതിനു ശേഷമേ ഇവർ എന്തെങ്കിലും ഒന്നു പുറത്തുവിടുകയുള്ളു. അതുകൊണ്ടു തന്നെയായിരിക്കും അത്തരംകൃതികൾ സാഹിത്യത്തിൽ സുദീർഘകാലം വിലസുവാൻ സംഗതിയാകുന്നതു്. ഗിബൺ, റസ്കിൻ, ഗോൾഡ്സ്മിത്തു് മക്കാളെ ഡികിൻസി തുടങ്ങിയ ഇംഗ്ലീഷ്സാഹിത്യകാരന്മാരുടെ കൃതികൾ ഇന്നും അക്ഷയഭാസ്സോടും വർദ്ധിതശ്രീസ്സോടും വിളങ്ങിക്കൊണ്ടിരിക്കുന്നതിനുള്ള കാരണവും മറ്റൊന്നുമല്ല. ഇവരുടെ കാലങ്ങളിൽ എത്രയോ ഗ്രന്ഥസഹസ്രങ്ങൾ 'ലളിത'ശൈലിയിൽ പ്രത്യക്ഷപ്പെട്ടിട്ടുണ്ടായിരിക്കണം. കോമളമല്ലാത്ത ഏകകാരണത്താൽ അവയെല്ലാം അല്പമാത്രജീവികളായിരുന്നതിനു ശേഷം, അപ്രത്യക്ഷമായിക്കഴിഞ്ഞിരിക്കുന്നു.

മി. വക്കിയുടെ ശൈലി ലളിതമല്ല; എന്നാൽ കോമളമാണു്. ഈ ഗ്രന്ഥത്തിലെ യാതൊരു വാക്യവും തൽകർത്താവിന്റെ പ്രത്യേക ശ്രദ്ധ അർഹിക്കാതെയോ, പലതവണ തിരുത്തി മേന്മ വരുത്താതെയോ പുറത്തു വന്നിട്ടുള്ളതല്ല. ഓരോന്നും എഴുതുന്നതിനു് അനവധി മണിക്കൂറുകൾ അദ്ദേഹം വ്യയം ചെയ്തിട്ടുണ്ടായിരിക്കണം. ഗ്രന്ഥരചനയ്ക്കായി മണിക്കൂറുകൾ എത്രയെങ്കിലും ഗ്രന്ഥകർത്താക്കന്മാർ ചെലവഴിച്ചുകൊള്ളട്ടെ, അതിനെപ്പററി വായനക്കാർക്കു നോട്ടമില്ല. വായിച്ചാൽ ഗ്രന്ഥത്തിലെ വാക്യങ്ങൾ ഓരോന്നും, പ്രത്യേകം പരിശോധിച്ചു നോക്കിയാലും മൊത്തത്തിൽ ശോധന ചെയ്താലും കോമളമായി രസജനകമായി വിളങ്ങുന്നുണ്ടോ എന്നേ അവർക്കു അന്വേഷണമുള്ളു. ഈ അന്വേഷണത്തിൽ മി: വക്കി സർവ്വഥാ വിജയം പ്രാപിച്ചിരിക്കുന്നു എന്നുള്ളതാണു് ഗ്രന്ഥത്തിനുള്ള പ്രത്യേക വൈശിഷ്ട്യം.

തിരുമുൽക്കാഴ്ചയിലെ ഏതൊരു മൂന്നു വാക്യം പരിശോധിച്ചു നോക്കിയാലും, ബാലൻസും അനുപ്രാസവും കൊണ്ടു് ആദ്യന്തം ഹൃദ്യമാക്കിയിട്ടുള്ളതായി കാണാം. അങ്ങനെ പുസ്തകത്തിന്റെ ആപാദമസ്തകം ഭാഗങ്ങളും രമണീയവും മോഹനീയവും ആയിത്തന്നെ വിലസുന്നുണ്ടു്. കോമള കുസുമങ്ങളുടെ മോഹനദർശനത്തിൽ ആകൃഷ്ടരായി കുഞ്ഞുങ്ങൾ ആർത്തിയോടെ അടുത്തണയുന്നതുപോലെ സുന്ദരാംഗികളുടെ പാദാരവിന്ദങ്ങൾ നോക്കി നോക്കി കാമുകവൃന്ദങ്ങൾ പുറകെ പോകുന്നതുപോലെ, വായനക്കാർ തിരുമുൽക്കാഴ്ചയിലെ ഓരോ ഗദ്യകവിതയും വായിച്ചു വായിച്ചു ലീനചിത്തരായി "യാമംപോയതറിഞ്ഞിടാത്തവിധമായ്" സമയം കഴിച്ചുകൂട്ടിപ്പോകുന്നതാണു് എന്നേ പറയേണ്ടു.

ഇരുപത്തിമൂന്നു ഗദ്യകവിതയാണു് ഈ ചെറുഗ്രന്ഥത്തിൽ അടക്കം ചെയ്യപ്പെട്ടിരിക്കുന്നതു്. അറിയാവുന്ന ആശയങ്ങൾതന്നെയാണെങ്കിലും, അവ മി: വക്കിയുടെ തൂലികയിൽക്കൂടി പുറത്തു വന്നപ്പോൾ ആസ്വാദ്യതരവും രമണീയതമവും ആയി ഉടലെടുത്തു് നിൽക്കുന്നു എന്നു് തോന്നിപ്പോകുന്നു. ശുഷ്കപത്രസങ്കലം പോലെ അകലത്തെറിഞ്ഞു കളയേണ്ട പല ആശയങ്ങളും ഗദ്യരീതിയുടെ അവർണ്ണനീയമാധുര്യം നിമിത്തം, വായനക്കാരെ ബലാൽ ആകർഷിച്ചു് അഭിനന്ദിപ്പിച്ചു്, അവരുടെ സന്തതചിന്താമണ്ഡലത്തിനെ അധിവാസഗേഹമാക്കിത്തീർക്കുന്നുണ്ടു്. നിത്യപരിചയം നിമിത്തം ത്യാജ്യകോടിയിൽ ഉൾപ്പെടുത്തേണ്ട ആശയങ്ങളും വാക്യങ്ങളുടെ മധുരതയാൽ വായനക്കാരുടെ അന്തേവാസികളായിത്തീർന്നുപോകുന്നു. മാത്രമോ, വിദ്വേഷത്തിനു വിഷയീഭവിച്ചിട്ടുള്ള ശുഷ്കവും കർക്കശവും ആയ വസ്തുതകൾപോലും പ്രതിപാദനരീതിയുടെ പ്രഭാവിശേഷം നിമിത്തം മോഹനതരമായി സ്വീകാര്യയോഗ്യമായി, അനുകരണാർഹമായി രൂപാന്തരപ്പെടുന്ന കാഴ്ച തിരുമുൽക്കാഴ്ചയിൽ ഒട്ടേറെസ്ഥലത്തു കാണ്മാനുണ്ടു്. അതുതന്നെയാണല്ലോ ഒരു കവിയുടെ ധർമ്മവും.

ആശങ്ങയൾ ആകർഷകമായി പ്രത്യക്ഷപ്പെട്ടപ്പോൾ, നവ്യത കളിയാടുന്നതു കാണാവുന്നതാണു്. ഈ വിശിഷ്ടോപഹാരത്തിലെ ഏതൊരു കവിതാകുസുമത്തിനുള്ള വാസന വിശദമാക്കിയാണു് വായനക്കാരെ ആഹ്ലാദിപ്പിക്കേണ്ടതെന്നു് ലേഖകനു രൂപമില്ല. ഓരോന്നും പ്രസ്തുത്യവും പ്രഹർഷദവും ആയിരിക്കുന്നു എന്നേ പറയേണ്ടതുള്ളു. നിരാശാ വിവശർക്കു് ഉത്തേജനവും ദുഃഖനിമഗ്നർക്കു ഉദഗ്ര മനസ്കതയും നൽകുന്നതിനു ഇതിലെ ഏതൊരു കവിതയ്ക്കും കഴിയുന്നുണ്ടു്. മനുഷ്യജീവിതത്തിന്റെ സുന്ദരവശങ്ങൾ സുന്ദരമായി പ്രദർശിപ്പിച്ചു് വായനക്കാരെ സദാ ആനന്ദിപ്പിക്കുക മാത്രമല്ല, ഇത്ര സമ്മോഹനമായ ഒരു ഭൂഗോളത്തിൽ മനുഷ്യരായി സഞ്ജാതരാകാൻ നമ്മൾക്കു ഭാഗ്യം കൈവന്നല്ലോ എന്നോർത്തു അഭിമാനിക്കാനും ഈ പുസ്തകം പ്രയോജകീഭവിക്കുന്നു. കണ്ടാലുറപ്പും വെറുപ്പും തോന്നിക്കുന്ന കറുത്തിരുണ്ട വികൃതമായ ജീവിതഭാഗങ്ങൾപോലും കവിധർമ്മബോധത്തോടെ കമനീയമായി മി. വക്കി ചിത്രീകരിച്ചു കാണിച്ചിരിക്കുന്നതു് ആർക്കും അനുകരണീയവും നിതരാം പ്രശംസനീയവും ആയിരിക്കുന്നു.

---

# നവാതിഥി.

(നതോന്നത)

(വിദ്വാൻ പുഴങ്കരനാരായണമേനോൻ)

വാസന്തികനവ്യോൽക്കസ്സിൽ
ഭഗ്നമനോരഥനായ് ഞാൻ
വാസം ചെയ്യുമെൻ കുടീരത്തിൻ കവാട-
ഏതൊരുനവാതിഥിയാ- [ത്തിൽ
ണാഗമിപ്പൂ, നൂപുരത്തിൻ
മേദുരധ്വനൽക്കാരത്തോടാശയേകുവാൻ!
ദീനതയാൽ ദൂനമാകു-
മീദശയിലപഹാസ
ധോരണിയാമാവരണമണിയിക്കാനോ,
മാമകാശ്രുരാശികൊണ്ടു
മാലയൊന്നുരചിച്ചേററം
മാദകമോടീനികുഞ്ജേക്രീഡിപ്പാനാമോ!
കോകിലസ്വരത്തിൽനിന്നു
രാഗമേറിയേറി വന്നു
പാടിയതു മറന്നു വീണയും തകർന്നു.
എവ്വിധംഞാൻ ധൈര്യമേന്തു-
മീവിധം ലജ്ജതൻഭാര-
മെൻശിരസ്സിലിരിക്കുമ്പോൾ, മയങ്ങിട-
അംബുജാനനമുഖനീയാശ്രു [മ്പോൾ
മഞ്ജിമമഞ്ജരിയേന്തി,
മഞ്ജരിയിൽ മധു, മധുകരമുണ്ണുമ്പോൾ.
അനിശമെൻ സ്മരണതൻ
നിഭൃതനിലയനത്തിൽ
അഖിലവാസനകളുംസുപ്തമാകയാൽ
അലസതയകററാനും
ഉന്മേഷമരുളീടാനും
അതിഥിയാഗമിക്കുകിലതുതാൻ ഭാഗ്യം!
സുപ്രഭാതത്തിന്നൊളിപോ-
ലുൾപ്രകാശമണച്ചിട്ട-
മപ്രമേയപ്രഭാവത്തിൻനികേതനമേ!
വരികയാണെങ്കിലാട്ടേ,
സ്വാഗതാശംസയോടൊപ്പം
സകലവും സമർപ്പിക്കാമുപഹാരമായ്.

# ജീവൽസാഹിത്യം

## സാഹിത്യപരിവർത്തനഗതിയിൽ അതെങ്ങനെ ഉദയം ചെയ്തു?

(ഫിലാററലിസ്റ്റ് കെ. പത്മനാഭൻ)

**കാട്ടുകളിലും ഗുഹകളിലും** പാർത്തിരുന്ന നമ്മുടെ പൂർവികന്മാർ അവരുടെ ശാരീരികങ്ങളായ ആവശ്യങ്ങളെ നിർവ്വഹിച്ചതിനുശേഷം മനസ്സിന് ആഹ്ലാദം ജനിപ്പിക്കുന്ന ലളിത കലകളിൽ നൈസർഗ്ഗികമായി ഉദ്യമിച്ചതിന്റെ ദൃഷ്ടാന്തങ്ങൾ ഇന്നും നമുക്കു കാണാവുന്നതാണ്. സുന്ദരങ്ങളായ സാധനങ്ങളിലുള്ള അഭിനിവേശവും അവയെ നിർമ്മിക്കുന്നതിലുള്ള താല്പര്യവും മനുഷ്യനു പ്രകൃതിദത്തമാകുന്നു. പാട്ടു ഇതരകലകളെക്കാൾ എത്രയൊ മുമ്പുതന്നെ ഉണ്ടായിക്കഴിഞ്ഞു. അക്ഷരങ്ങളുടെ ഉൽപത്തിതന്നെ ഓരോ ചിത്രരൂപേണയാണല്ലൊ? നേത്രാഭിരാമമായ ഒരു നിർമ്മാണമോഹവും നിർമ്മിതപദാർത്ഥത്തിന്റെ സൗന്ദര്യാസ്വാദനത്തിലുള്ള സംതൃപ്തിയും മാനവവംശത്തിന് പണ്ടേക്കു പണ്ടേ സിദ്ധിച്ചിട്ടുള്ള ഒരു സംസ്ക്കാരവിശേഷമാകുന്നു. നായാട്ടുകഴിഞ്ഞു് ഉദരപൂർത്തി വരുത്തിയ ശേഷം സ്വസ്ഥനായിരുന്ന ആ പ്രാചീനൻ തന്റെ ആയുധത്തിന്റെ പിടി മോടി പിടിപ്പിക്കാൻ പണിപ്പെട്ടതു് എന്തുകൊണ്ടായിരിക്കാം? കുട്ടിയെ ഉറക്കാൻ ആ പ്രാചീനമാതാവു പുറപ്പെടുവിച്ച സ്വരങ്ങൾ ഗാനരൂപമായിത്തീർന്നതിന്റെ രഹസ്യം എന്തു്? ഇതിന് ഒരു സമാധാനമേ പറവാനുള്ളു. മനുഷ്യന്റെ ബുദ്ധിശക്തി അഥവാ വിവേകം വികസിക്കുന്നതിനു മുമ്പുതന്നെ അവന്റെ വികാരങ്ങൾക്ക് അതിലേറെ പ്രാഭവം സിദ്ധിച്ചിരിക്കും എന്നു മാത്രം. മറ്റൊരു വിധത്തിലും പ്രത്യക്ഷപ്പെടുത്തുവാൻ പര്യാപ്തമല്ലാത്ത ചില മനോവികാരങ്ങളുടെ പ്രകടനമാണ് കലാവിദ്യയായി പരിണമിക്കുന്നതു്. ലളിത കലകളെക്കുറിച്ചുള്ള പരിജ്ഞാനം ജീവിതത്തിന്റെ സകല വശങ്ങളിലും ദർശനീയമാകുന്നുണ്ടു്. ജനങ്ങൾ തമ്മിലുള്ള പെരുമാററത്തിൽ കാണിക്കുന്ന സൗഹാർദ്ദതപോലും ലളിതകലകളുടെ ഒരു വിശിഷ്ട സ്തോഭമാണെന്നു മഹാകവി ടാഗ്രർ അഭിപ്രായപ്പെട്ടിരിക്കുന്നു. കലാവിദ്യകൾ കൊണ്ടുള്ള പരമ പ്രയോജനം മനുഷ്യന്റെ മനുഷ്യത്വം പരിരക്ഷിക്കുകയും പരിപോഷിപ്പിക്കുകയുമാണ്. "കലാപരമായ ദാസ്യത്തോളം വലിയ ദാസ്യം ഒരു ജനസമുദായത്തിന് ഉണ്ടാകാനില്ല" എന്നു അഭിജ്ഞന്മാർ അഭിപ്രായപ്പെടുന്നതു് ഇക്കാരണത്താലാകുന്നു.

ഇങ്ങനെ ജീവിതത്തിന്റെ ഒരു അവിഭാജ്യഘടകമായ കലാവിദ്യയെ ഭാരതീയാചാര്യന്മാർ 64 ആയി തരം തിരിച്ചിട്ടുണ്ടു്. ലളിതകലകളിൽ സംഗീതത്തിനാണോ സാഹിത്യത്തിനാണോ ഒന്നാം സ്ഥാനം എന്നുള്ള പ്രശ്നം ഇന്നും വാദവിഷയമായിരിക്കുന്നതേയുള്ളു. കർണ്ണപീയൂഷമായ മോഹനസംഗീതരസം അതു പ്രയോഗിക്കപ്പെടുമ്പോഴല്ലാതെ പിന്നീടു നീണ്ടുനിൽക്കുന്നില്ല. എന്നാൽ ആലോചനാമൃതമായ സാഹിത്യം വായിച്ചുതീർന്നതിനു ശേഷം എപ്പോഴും ഓർത്തു രസിക്കാവുന്നതാണ്. അതുകൊണ്ടു് ആലോചനാമൃതമായ സാഹിത്യത്തിനു തന്നെ പ്രാഥമ്യം കല്പിക്കാം.

സാഹിത്യം എന്താണെന്നു വർണ്ണിച്ചു വെളിവാക്കാൻ വലിയ വിഷമമാണ്. നിർവ്വചനാതീതമായ ഒരു വിഷയമാകുന്നു സാഹിത്യം. അതുകൊണ്ടു് തന്നെയാണ് തത്വജ്ഞാനികളും സാഹിത്യനിരൂപകന്മാരും മഹാകവികളും സാഹിത്യത്തിനു ഭിന്നഭിന്നനിർവ്വചനങ്ങൾ നൽകിയിട്ടുള്ളതു്. മഹാകവി ഗെഥെ പറയുന്നു "സംവത്സരാരംഭത്തിലെ സുഗന്ധസുമങ്ങളും സംവത്സരാന്ത്യത്തിലെ സൽഫലങ്ങളും ആത്മാവിനു മോഹത്തെയും ആനന്ദപാരവശ്യത്തെയും നിർവൃതിയേയും സംതൃപ്തിയേയും ജനിപ്പിക്കുന്ന സകലതും എന്നു വേണ്ട നരകനാകങ്ങൾ കൂടിയും ഒരു നാമത്തിൽ യോജിപ്പിക്കുവാനുള്ള ഉത്തമമാർഗ്ഗമാകുന്നു കവിത അഥവാ സാഹിത്യം എന്നു്. "കാവ്യം എന്നതു് മനസ്സിന്റെ സ്വൈരവും സ്വാതന്ത്ര്യവുമായ ഒരു വ്യാപാരവിശേഷമാകുന്നു എന്നാണ്" അറിസ്റ്റോട്ടിൽ എന്ന പ്രാചീനയവനപണ്ഡിതന്റെ മതം. ഈ അഭിപ്രായത്തെ സാക്ലർ ജോൺസൺ കോളറിഡ്ജ് തുടങ്ങിയ ആംഗ്ലേയമഹാകവികൾ ഏകകണ്ഠമായി അംഗീകരിച്ചിട്ടുണ്ടു്. കാവ്യമെന്നതു രസാത്മകമായ വാക്യമാണെന്നും രമണീയാർത്ഥപ്രതിപാദകമാണെന്നും മററും ഭാരതീയാലങ്കാരികന്മാർ പറയുന്നതു തന്നെയാണ് പാശ്ചാത്യപണ്ഡിതന്മാരുടെ വിവക്ഷയെന്നും നിഷ്പ്രയാസം ഗ്രഹിക്കാം. ജീവിതമാകുന്ന പാലാഴിയെ കവിതയാകുന്ന മന്ഥരംകൊണ്ടു കടയുമ്പോൾ ഉണ്ടാകുന്ന അമൃതമത്രെ സാഹിത്യം. പശുവിനെ കറക്കുന്ന മാതാവിന്റെ മെയ്യിൽ വലംവശം ചാരി പാൽപാത്രവുമായി നിൽക്കുന്ന ബാലഗോപാലന്റെ സുന്ദരരൂപം ഹൃദയത്തിൽ കണ്ടിട്ടു മഹാകവി വള്ളത്തോൾ പാടുന്നു.

ക്ഷോണിക്കിരുൾ നീക്കാൻ ദൈവം താൻ കത്തി
കാണിക്കും കാഞ്ചനകൈവിളക്കോ (ച്ചു
ചാണക്കുവച്ചേറെ ചന്തം വരുത്തിയ
മാണിക്യക്കല്ലോയീ മഞ്ജുരൂപം

ഈ വരികൾ വായിക്കുമ്പോൾ നമ്മുടെ ഹൃദയത്തിലുണ്ടാകുന്ന വികാരവും ആനന്ദവും വാക്കുകൊണ്ടു വെളിവാക്കാവുന്നതിൽ അധികമാകുന്നു. സാഹിത്യത്തിന്റെ പ്രയോജനത്തെക്കുറിച്ചു ഒരു മഹാകവി പറയുന്നതു് ഇങ്ങിനെയാണ്. "വ്യതിയാനത്താൽ വരും വിപ്ളവം നീക്കി ലോക-സ്ഥിതി പാലിക്കേണ്ടതാം സ്നേഹഗാനങ്ങളല്ലോ

മറെറാരാൾ പാടുന്നു.

സ്ഥൂലം സൂക്ഷ്മങ്ങളെന്നിപ്രകൃതിഗതി
രഹസ്യങ്ങൾ തൻ മർമ്മമൊക്കെ
ബാലകും വൃദ്ധനും സിദ്ധനുമിഹത-
രുണന്മാരും മാക്കും ഹിതം പോൽ
മാലറേററം ഗ്രഹിപ്പാൻ കഴിയുമതു
വിധം മിന്നുദ്ദിവ്യപാണീ
ലീലം സാഹിത്യമെൻദൈവതമിതരമതി
ൻനാമവും നാമുരയ്ക്കാ

അതായതു് സാഹിത്യാസ്വാദനം കൊണ്ടത്രെ മനുഷ്യൻ തന്റെ മൃഗീയാംശങ്ങളെ സ്വയമേവ പരിത്യജിച്ചു് ദിവ്യത്വം പ്രാപിക്കുന്നതു്. ലോകത്തെ ഭ

രിക്കുന്നതു് സാഹിത്യമാണെന്നു പറഞ്ഞാൽ അതു് പതിരററ പരമാൎത്ഥമാണു്. വിപ്ളവജനകങ്ങളായ പ്രസംഗങ്ങളെയും ഗ്രന്ഥങ്ങളെയും പത്രങ്ങളെയും ഭരണഭാരവാഹികൾ നിയന്ത്രിക്കുന്നതിന്റെ കാരണം മറെറാന്നുമല്ല.

ലോകം ഇന്നു വിസ്മയാവഹങ്ങളായ പരിവൎത്തനങ്ങളിൽ കൂടിയാണു് പുരോഗമനം ചെയ്തുകൊണ്ടിരിക്കുന്നതു്. വിജ്ഞാനത്തിന്റെ ഉപരിതലത്തിൽ നിലകൊള്ളുന്ന മതം, ശാസ്ത്രം, സാഹിത്യം, എന്നീ വിഷയങ്ങളിൽ പോലും ഈ പരിവൎത്തനം ഭയങ്കരങ്ങളായ വിപ്ളവങ്ങൾക്കു ഇടവരുത്തിയിട്ടുണ്ടു്. ഗൂഢവും പാരത്രികവുമായ വിഷയങ്ങളെക്കുറിച്ചു മാത്രം വ്യവഹരിച്ചുകൊണ്ടിരുന്ന മതത്തിന്റെ ഗതി ലൗകികവിഷയങ്ങളിലേക്കു തിരിഞ്ഞു് അതു് ഒരു സാമുദായികസ്ഥാപനമായി രൂപാന്തരപ്പെട്ടിരിക്കുന്നു. കാറൽ മാൎക്സിന്റെ സ്ഥിതിസമത്വവാദവും ഫ്രൂഡിന്റെ മാനസികാപഗ്രഥനവാദവും എയിൻസ്റ്റന്റെ സാപേക്ഷണവാദവും ശാസ്ത്രീയലോകത്തു ചിന്താതീതങ്ങളായ വ്യതിയാനങ്ങൾ വരുത്തിയിട്ടുണ്ടു്. അതുപോലെ ലളിതകലകളിലും റോഡിൽ തുടങ്ങിയ കലാകുശലന്മാരുടെ നേട്ടങ്ങൾ പല വ്യതിയാനങ്ങളും വരുത്തി കൂട്ടിയിട്ടുള്ളതാകുന്നു. ഇങ്ങനെ നാനാമുഖമായ ലോകപരിവൎത്തനത്തിന്റെ അലകൾ സാഹിത്യലോകത്തും, ഇരമ്പി പാഞ്ഞടിച്ചു് അതിന്റെ ഗതിക്കു പരിവൎത്തനം വരുത്തിയിട്ടുണ്ടു്. ജീവൽസാഹിത്യം ലോകഗതിയനുസരിച്ചു സാഹിത്യത്തിലുണ്ടായിക്കൊണ്ടിരിക്കുന്ന പരിവൎത്തനങ്ങളുടെ ഫലമാണെന്നും ഇവിടെ പ്രസ്താവിച്ചുകൊള്ളുന്നു.

ഫ്രഞ്ചുവിപ്ളവത്തിനു മുമ്പു പ്രഭുക്കന്മാരെയും രാജാക്കന്മാരെയും പുരോഹിതന്മാരെയും വാനോളം വാഴ്ത്തി അവരുടെ കഥകൾകൊണ്ടു നിറച്ചിരുന്ന യൂറോപ്യൻസാഹിത്യം വിപ്ളവത്തിനുശേഷം ഉയൎന്നുവന്ന മുതലാളിവൎഗ്ഗത്തിന്റെയും ഇടത്തരക്കാരുടെയും മററിതരായ ജനസാമാന്യത്തിന്റെയും സ്വാതന്ത്ര്യത്തിനു വേണ്ടി വാദിച്ചുതുടങ്ങി. മുതലാളിത്വത്തിന്റെ പാർലിയമെന്റു ഭരണസിദ്ധാന്തങ്ങളെ പ്രകീൎത്തനം ചെയ്തുകൊണ്ടിരുന്ന സാഹിത്യം കഴിഞ്ഞ ലോകമഹായുദ്ധത്തിനും റഷ്യൻ വിപ്ളവത്തിനും ശേഷം വലിയ മാററത്തിനും വിധേയമായിട്ടുണ്ടു്. ഇന്നത്തെ യൂറോപ്യൻസാഹിത്യം മുതലാളിത്വത്തോടും അതിന്റെ സിദ്ധാന്തങ്ങളോടും ധീരമായി പോരാടുകയും സാൎവ്വജനനീനമായ സ്വാതന്ത്ര്യത്തിനുവേണ്ടി വാദിക്കുകയുമാണു് ചെയ്യുന്നതു്. ഭാരതീയ സാഹിത്യത്തിന്റെ ഗതിയിലും ഏതാദൃശമായ അലകൾ അടിച്ചു തുടങ്ങിയിട്ടുണ്ടു്. സാമാന്യജീവിതത്തിൽ ലോകത്തിലെ ഏററിയ ക്രൂരം ജനങ്ങൾക്കു അഭിമുഖീകരിക്കേണ്ടിവരുന്ന ജീവൽപ്രശ്നങ്ങളിൽ നിന്നു മുഖം തിരിച്ചു കളയുന്ന സാഹിത്യം എത്ര സനാതനങ്ങളായ വിഷയങ്ങളെ അധികരിച്ചു നിൎമ്മിച്ചതായാലും അതിനു കലാപരമായ മേന്മ ഉണ്ടായിരിക്കുന്നതല്ല എന്നാണു് ഉല്പതിഷ്ണുക്കളായ ജീവൽസാഹിത്യകാരന്മാരുടെ അഭിപ്രായം. സനാതനങ്ങളായ വിഷയങ്ങളെക്കാൾ അനിത്യങ്ങളായ വിഷയങ്ങൾക്കു സാഹിത്യം പ്രാധാന്യം കല്പിക്കേണ്ടതിന്റെ ആവശ്യത്തെ അടിസ്ഥാനമാക്കി സുപ്രസിദ്ധ ആംഗ്ലേയ സാഹിത്യനായകൻ ഡി. എച്ച്. ലാറൻസു് താഴെ പറയുംവണ്ണം അഭിപ്രായപ്പെട്ടിട്ടുണ്ടു്. "സ്ഥിരവും നിശ്ചിതവും, നിശ്ചലവുമായ ഒന്നിനെക്കുറിച്ചും എനിക്കു പാടി കേൾക്കേണ്ട. അനന്തവും സനാതനവുമായ ഒന്നും തന്നെ എനിക്കു വേണ്ട; കാതലിക്കാത്ത; പതയുന്ന; ജ്വലിക്കുന്ന; ശീതളമായ മൂൎത്തീകരണമായ; തല്ക്കാലനിമിഷത്തിലെ പരിവൎത്തനം, ബദ്ധപ്പാടു്, മത്സരം എന്നിവയുടെ സജീവഭാഗമായ-ഇന്നു്- ഇപ്പോൾ- എന്നതിനെ എനിക്കു തരിക; ഈ തല്ക്കാലനിമിഷം കീഴോട്ടൊഴുകുന്ന ഒരു നീൎത്തുള്ളിയല്ല. ഈ തൽക്കാല നിമിഷത്തിന്റെ ഉറവും ഉത്ഭവസ്ഥാനവും സൃഷ്ടിയുടെ സജീവമായ ഭാഗമാണു താനും.

"ഈ തൽക്കാലനിമിഷത്തിലും അതിരില്ലാത്ത ഭാവിയിലും ഭൂതത്തിലും ഉള്ളതുപോലെ കാവ്യമുണ്ടു്. ഭൂതകാലത്തിന്റെയും ഭാവിയുടെയും ശാശ്വതങ്ങളായ രത്നങ്ങളെക്കാൾ ശ്രേഷ്ഠത മൂൎത്തിമത്തായ വൎത്തമാനകാലത്തിന്റെ പതയുന്ന സാഹിത്യത്തിനുണ്ടു്. സനാതനങ്ങളായ ഭൂതകാലത്തിന്റെയും ഭാവിയുടെയും മുക്താഫലതുല്യം ഉറച്ചതും സ്ഫടികതുല്യം നിൎമ്മലമായതുമായ ഭൂഷണങ്ങളാകുന്ന കാവ്യങ്ങളെ തന്റെ തുടിക്കുന്ന താൽക്കാലികത്വത്താൽ വൎത്തമാനകാലത്തിലെ കാവ്യം തോല്പിക്കുന്നുണ്ടു്. ഇന്ദ്രധനുസിന്റെ പ്രഭയേക്കാൾ വേഗതയേറിയ രൂപാന്തരം സ്വസ്ഥതയല്ല; ബദ്ധപ്പാടാണു്. സ്ഥിരതയല്ല; ഒഴുക്കാണു്. തീൎച്ചയല്ല; അനിശ്ചിതത്വമാണു്. സനാതനത്വമല്ല; താൽക്കാലികത്വമാണു്. അതാണു് നിൎവ്വഹണസന്ധിയോ അവസാനമോ ഇല്ലാത്ത ജീവിതത്തിന്റെ ഗുണം.

ഗതാനുഗതികത്വം കടന്നു ലോകഗതിക്കനുസരണമായി പരിവൎത്തനം സംഭവിക്കാത്ത സാഹിത്യത്തിനു പിൻതിരിപ്പൻ സാഹിത്യം എന്നാണു പറയേണ്ടതു്. പ്രോഗ്രസ്സീവു് ലിററച്ചർ എന്ന പേരിൽ അറിയപ്പെടുന്ന പുരോഗമനപരമായ സാഹിത്യത്തിനു ഹിന്ദിയിൽ കൊടുത്തിട്ടുള്ള പേരാണു് ജീവൽസാഹിത്യം എന്നു്. 1937-ൽ തൃശ്ശിവപേരൂർ വച്ചു് കൂടിയ ഒന്നാമത്തെ സമസ്തകേരള ജീവൽസാഹിത്യ സമ്മേളനത്തിൽ വച്ചു് Progressive literature എന്ന ഇംഗ്ലീഷ് പേരിന്റെ വിവൎത്തനം "മുൻനോക്കി സാഹിത്യം" എന്നായിരിക്കണമെന്നു ഒരു അഭിപ്രായം ഉണ്ടായി. എന്നാൽ ഇൻഡ്യയിലെങ്ങും ഒരേപേരിൽ അറിയപ്പെടട്ടെ എന്നുള്ള ഉദ്ദേശ്യത്താൽ ഹിന്ദിനാമം തന്നെ മലയാളത്തിലും അന്നു് അംഗീകരിക്കയാണു ചെയ്തതു്. ജീവൽസാഹിത്യം എന്ന പദപ്രയോഗം അതുകൊണ്ടുദ്ദേശിക്കുന്ന അൎത്ഥത്തെ അതിന്റെ യഥാൎത്ഥരൂപത്തിൽ ആവിഷ്ക്കരിക്കുന്നുണ്ടു്. ജീവിതത്തോടു ബന്ധമുള്ള ജീവൽ പ്രശ്നങ്ങളെക്കുറിച്ചു നിൎമ്മിക്കുന്ന സാഹിത്യമാണു് ജീവൽസാഹാത്യം അഥവാ മനുഷ്യസമുദായത്തിന്റെ അഭിവൃദ്ധിയെ സഹായിക്കുന്ന പുരോഗമനപരമായ അഭിപ്രായങ്ങളെ ഉൾക്കൊള്ളുന്ന സാഹിത്യമാണു് ജീവൽസാഹിത്യമെന്നു് സാമാന്യമായി പറയാം. ഒന്നുകൂടി എടുത്തുപറയുന്നു. 'ദൈനംദിന ജീവിതത്തിൽ മനുഷ്യനു നേരിടേണ്ടിവരുന്നവയും ജനസമുദായത്തെ അനുദിനം മുന്നോട്ടു നയിച്ചുകൊണ്ടിരിക്കുന്നവയുമായ മൗലികപ്രശ്നങ്ങളെപ്പററി കലാപരമായ മേന്മയോടുകൂടി പ്രതിപാദിക്കുന്ന സാഹിത്യമാണു് ജീവൽസാഹിത്യം എന്നു്.

സാഹിത്യ ചരിത്രത്തിലേക്കു നാം കടക്കുന്നതായാൽ ഗതാനുഗതികത്വം വെടിഞ്ഞു് അതു് ഒരു പുതിയ പന്ഥാവിലേക്കു തിരിയുമ്പോൾ ആ നവീനപ്രസ്ഥാനം പഴയതിനെ അപേക്ഷിച്ചു പുതിയതാണെന്നു പറയാം അങ്ങനെ അതിപ്രാചീനമായ ക്ലാസിക് പ്രസ്ഥാനത്തിൽ കാലഗതിയനുസരിച്ചു വന്നുകൂടിയ പരിവൎത്തനമാണു് ജീവൽസാഹിത്യം.

.........

ചെറുകഥ.

# "ചുവർ ചിത്രം."

(പി. സി. കോരുത്)

ആ യുവാവിന്റെ വിരിമാറിൽ തല ചായിച്ചുകൊണ്ട് രാജം പറഞ്ഞു:–"എന്റെ ആത്മാവും ശരീരവും ഞാൻ ഇതാ അങ്ങേയ്ക്കു സമർപ്പിക്കുന്നു. അവ അങ്ങയുടേതു മാത്രമായിരിക്കും. അങ്ങാണെന്റെ ജീവൻ. അങ്ങാണെന്റെ ഈശ്വരൻ"

അവളുടെ നീണ്ട കണ്ണുകൾ പ്രേമപാരവശ്യംകൊണ്ടു തിളങ്ങി. ബാലചന്ദ്രൻ അവളുടെ കരിമിഴികളിലേക്കു നോക്കി. പരമനിർമ്മലവും നിസ്വാർത്ഥവുമായ ദിവ്യപ്രേമം ആ കണ്ണുകളിൽ തുളുമ്പുന്നു. ആ യുവാവിന്റെ ഹൃദയം ത്രസിച്ചു. ജീവിതത്തിൽ അന്നാദ്യമായുണ്ടായ ആനന്ദാനുഭവത്താൽ അയാളുടെ ശരീരം പുളകം പൂണ്ടു. അല്പസമയം നേത്രങ്ങൾ അടച്ച് ബാലചന്ദ്രൻ പ്രേമസമാധിയിൽ ലയിച്ചു. അയാൾ കണ്ണു തുറന്നപ്പോൾ രാജത്തിന്റെ മൃദുലങ്ങളായ കൈകൾ തന്റെ കണ്ഠത്തെ വലയം ചെയ്തിരിക്കുന്നതാണു കണ്ടതു്. അയാളുടെ ചുണ്ടുകൾ ഇത്രമാത്രം മന്ത്രിച്ചു:—"തങ്കം ഞാൻ ഭാഗ്യവാനായി. എന്റെ ജന്മം ഇന്നു സഫലമായി. എനിക്കു അധികം പറയുവാനില്ല. എന്റെ ഓമനയെ ഭാഗ്യവതിയാക്കുവാൻ എനിക്കു കഴിയും."

രാജത്തിന്റെ കണ്ണുകളിൽ കൃതജ്ഞത വഴിഞ്ഞൊഴുകി. ആശ്വാസസൂചകമായി അവൾ നെടുവീർപ്പിട്ടു. അവൾ പറഞ്ഞു:—"നമ്മുടെ വിവാഹത്തിനു് എതെല്ലാം പ്രതിബന്ധങ്ങളുണ്ടായാലും, അച്ഛൻ എതിരായി നിന്നാൽ പോലും,—അവയെ അതിലംഘിക്കുവാൻ ഞാൻ തയ്യാറാണു്."

ബാലചന്ദ്രൻ മറുപടിയൊന്നും പറഞ്ഞില്ല. രാജത്തിനു തന്നിലുള്ള ദൃഢതരമായ പ്രേമത്തെപ്പറ്റി ആ യുവാവ് അഭിമാനിച്ചു. അയാൾ പറഞ്ഞു:—

വരുന്നെങ്കിൽ വരു. നമുക്കു രണ്ടുനാഴിക ദൂരെയുള്ള ആ പുരാതനക്ഷേത്ര സങ്കേതം സന്ദർശിക്കാം. വളരെ മനോഹരമായ കാഴ്ചയാണു് അവിടെയുള്ള തെന്നു സുപ്രസിദ്ധമാണു്".

അവൾ യാതൊരു തടസ്സവും പറഞ്ഞില്ല. ബാലചന്ദ്രൻ തന്നെ കാറോടിച്ചു. രാജം അയാളുടെ ഇടത്തുവശത്തു പറ്റിച്ചേർന്നിരുന്നു.

ഇടിഞ്ഞുപൊളിഞ്ഞ കനത്തകരിങ്കൽ മതിലിനുള്ളിൽ പുരാതന ശില്പകലയുടെ മാഹാത്മ്യത്തെ പ്രകീർത്തിച്ചുകൊണ്ടു് ആ ദേവാലയം സ്ഥിതിചെയ്തിരുന്നു. അതിന്റെ ഭിത്തികൾ നനഞ്ഞു കരിമ്പായൽ പററി, ആ സ്ഥിതിയിലും ആകർഷണീയമായി കാണപ്പെട്ടു. നനവുമാറാത്ത പായൽപ്പാടകളിൽ കൽക്കഷണം കൊണ്ടു് രാജം, തന്റെയും ബാലചന്ദ്രന്റെയും പേരുകൾ എഴുതി. അവ, നക്ഷത്രലിപികൾപോലെ അവിടെ തിളങ്ങി. ബാലചന്ദ്രൻ, ആ ലിപികളെ ഉൾക്കൊള്ളത്തക്കവിധം ആലിലച്ഛായയിൽ ഒരു "ഹൃദയം" വരച്ചു—ആ കാമിനീകാമുകന്മാരുടെ അധരങ്ങളിൽ പുഞ്ചിരിപ്പൂക്കൾ വിരിഞ്ഞു. പ്രേമമുദ്രകൾ കൊണ്ടു് ആ ചെഞ്ചുണ്ടുകൾ കുളിർത്തു.

"നമ്മുടെ ജീവിതത്തിലെ പരമധന്യവും പരമപ്രധാനവുമായ ഒരു ശുഭസന്ദർഭമാണിതു്. നമ്മുടെ അനൗപചാരികമായ വിവാഹം ഇവിടെവച്ചു തന്നെ നടക്കട്ടെ."—ഇങ്ങനെ പറഞ്ഞുകൊണ്ടു് ബാലചന്ദ്രൻ രാജത്തിന്റെ സാരിയിൽ നിന്നു് ഒരിഴനൂൽ വലിച്ചെടുത്തു. അതിനു ഭാഗ്യസൂചകമായ മഞ്ഞനിറം വരുത്തുവാൻ, വികാരപരവശനായ ആ യുവാവു് രാജത്തിന്റെ ബ്രൂച്ചുകൊണ്ടു് തന്റെ കൈത്തണ്ടു കുത്തിമുറിച്ചു് ആ രക്തം അതിന്മേൽ പുരട്ടി.

"കൈകുത്തി മുറിച്ചു് എന്തു ഭ്രാന്താണീക്കാണിക്കുന്നതു്"—രാജം ചോദിച്ചു.

"ഓ സാരമില്ല. വേദന പെട്ടെന്നു പൊയ്ക്കൊള്ളും."—ബാലചന്ദ്രൻ അലക്ഷ്യമായി മറുപടി പറഞ്ഞു.

ദേവാലയ സന്നിധിയിൽ വച്ചു് അവരുടെ വിവാഹം അങ്ങനെ നടന്നു. ഈ യുവചാപല്യങ്ങൾ കണ്ടുകൊണ്ടിരുന്ന പറവകൾ ചിരിച്ചു ചിലച്ചു പറന്നുപോയി.

* * * * *

"ജഡ്ജിയുടെ മകൻ!"—എല്ലാവരും സന്തോഷത്തോടും അഭിമാനത്തോടും കൂടി പറഞ്ഞു:—"രാജത്തിന്റെ ഭാഗ്യം. ഇങ്ങനെയൊരു ഭർത്താവിനെ ലഭിക്കത്തക്കവണ്ണം അവൾ പുണ്യം ചെയ്തിട്ടുള്ളവളാണു്."

എങ്കിലും രാജം ആ വിവാഹാലോചനയെ പ്രതിഷേധിച്ചു. തനിക്കു വിവാഹമേ വേണ്ടെന്നു് അവൾ ശഠിച്ചുനിന്നു. പക്ഷെ അതൊന്നും സ്വഗ്രീവാജ്ഞക്കാരനായ പിതാവിന്റെ ദൃഢനിശ്ചയത്തെ വ്യതിചലിപ്പിച്ചില്ല. അവസാനം ആ വിവാഹം ആഡംബരസമന്വിതം യഥാവിധി നടക്കുകതന്നെ ചെയ്തു. രാജം ജഡ്ജിയുടെ പുത്രനായ സോമശേഖരന്റെ ഭാര്യയായി.

വിവാഹാനന്തരം മൂന്നാം ദിവസം, ദമ്പതികൾ പാർക്കിലേക്കു പോയി. അവിടെ അല്പസമയം വിശ്രമിച്ചപ്പോൾ, വിനോദാർത്ഥം അവിടെ സന്നിഹിതരായിരിക്കുന്ന മററു ജനങ്ങളുടെ ശ്രദ്ധ തങ്ങളിലേക്കു കേന്ദ്രീകരിച്ചിരിക്കുന്നതായി കണ്ട സോമശേഖരൻ പറഞ്ഞു:—"ഇവിടെ നിന്നു് അധികം ദൂരെയല്ലാതെ ഒരു മനോഹരമായ കാഴ്ചസ്ഥലമുണ്ടു്. ഒരു പഴയ ദേവാലയപ്രാന്തം. ഒരു കുന്നിന്റെ മുകൾപ്പരപ്പു്. നമുക്കങ്ങോട്ടു പോകാം."

രാജത്തിന്റെ ഹൃദയം തുടിച്ചു. അവൾ ഭർത്തൃഹസ്തങ്ങളിൽ കടന്നുപിടിച്ചുകൊണ്ടു് പറഞ്ഞു:—"അവിടെ ഇനിയൊരു ദിവസം പോയാൽ മതി, എനിക്കു് അതു കാണണമെന്നില്ല."

"ഓമന അതു കാണേണ്ടതാണു്. വരൂ തടസ്സമൊന്നും പറയരുതു്. ഡ്രൈവർ ക്ഷേത്ര സങ്കേതത്തിലേക്കു്."—അവളുടെ കൈക്കു പിടിച്ചുകൊണ്ടു്, ആ പ്രേമസമ്പന്നൻ കാറിൽ കയറി. രാജത്തിന്റെ ഹൃദയം വല്ലാതെ ഞെരങ്ങി. ഭർത്താവു് എന്തോ ചോദിച്ചു. അവൾ അതു കേട്ടില്ല. അയാൾ വീണ്ടും ചോദിച്ചു:—"തങ്കം, ഈ സ്ഥലം ഇതിനു മുൻപു് കണ്ടിട്ടുണ്ടോ?"

"ഇല്ല—- അവൾ നിർവ്വികാരങ്ങ

യെപ്പോലെ പറഞ്ഞു.—"ഈ വഴിയിൽ കൂടിപ്പോലും ഞാൻ വന്നിട്ടില്ല."—അവളുടെ ശ്വാസം തൊണ്ടയിൽ തടഞ്ഞു.

ഹാ! കരിമതിലുകളാൽ ചുററപ്പെട്ട ആ പുരാതന ക്ഷേത്രം! ഉത്സാഹത്തോടുകൂടി സോമശേഖരൻ കാറിൽനിന്നു ചാടിയിറങ്ങി. കൈക്കുപിടിച്ചു ഭാര്യയേയും ഇറക്കി. ഇരുവരും മുന്നോട്ടു നടന്നു. രാജത്തിൻെറ കാലുകൾ നീങ്ങുന്നില്ല! അവൾ ഭർത്താവിൻെറ ഇടത്തുകൈയിൽ ബലമായിപ്പിടിച്ചു. അയാൾ അവളെ അരയ്ക്കു കൈചുററി മുന്നോട്ടു നടത്തി.

കാഴ്ചകൾ ഓരോന്നായി അവർ കണ്ടു. വിദൂരത്തിൽ കടൽ അനന്തവിശാലമായി പരന്നുകിടക്കുന്നു. പച്ചിലപ്പടർപ്പുകൾ ചുററും നേത്രോത്സവമരുളുന്നു. കിളികൾ മധുരഗാനം പാടുന്നു.

താൻ ബോധരഹിതയായി നിലത്തു വീണു പോകുമോ എന്നു രാജത്തിനു തോന്നി. അവളുടെ ഏകാവലംബം അപ്പോൾ അയാളായിരുന്നു.

"എന്താ, ഈ കാഴ്ചകളെല്ലാം രാജത്തിനു രസിക്കുന്നുണ്ടു് ഇല്ലേ?"—സോമശേഖരൻ അവളുടെ താടി വിരൽ ചേർത്തുയർത്തിക്കൊണ്ടു ചോദിച്ചു.

"ഇത്ര മനോഹരവും പ്രകൃതിസുന്ദരവുമായ കാഴ്ച ഇത്ര അടുത്തുണ്ടെന്നു് ഞാൻ ഇതുവരെ അറിഞ്ഞിരുന്നില്ല."—അവൾ നിലത്തുനോക്കി മറുപടി പറഞ്ഞു. ഇരുവരും വീണ്ടും അവിടെച്ചുററിനടന്നു. ഹാ! ഭിത്തിയിൽ കരിമ്പായലിൽ ഒരു ചിത്രം-അല്ല ചില അക്ഷരങ്ങൾ- തെളിഞ്ഞുകാണുന്നു. സോമശേഖരൻ നിന്നു; നിശ്ചലനായി നിന്നു.

—അയാൾ അതിങ്ങനെ വായിച്ചു:—

"ബാലചന്ദ്രൻ"—

"രാജം"

ആ യുവാവിൻെറ പുരികക്കൊടികൾ വളഞ്ഞു; വക്രിച്ചു. നെററി ചുളിഞ്ഞു. മുഖം പെട്ടെന്നു് ഇരുണ്ടു. അയാൾ ഒരടി പിന്നോക്കം മാറി. രാജത്തിൻെറ കൈയിൽ നിന്നു പിടിവിട്ടിട്ടു് ആ യുവഭർത്താവു് അലറി:—"ഹെന്താണിതു്."

രാജത്തിനു ശബ്ദിക്കുവാൻ കഴിഞ്ഞില്ല. അവളുടെ നാവു വരണ്ടു. അടിവയററിൽ നിന്നു് എന്തോ ഉരുണ്ടുകയറി തൊണ്ടയിൽ തടഞ്ഞിരിക്കുന്നതായി അവൾക്കു തോന്നി.

"ഉ-ം—" സോമശേഖരൻ രാജത്തിൻെറ ഭുജങ്ങളിൽ പിടിച്ചു ശക്തിയായി കുലുക്കി. അവളുടെ കരൾ കലങ്ങിപ്പോയി. ഒരു പാവപോലെ രാജം അവിടെ നിന്നു. ആ ചെറുപ്പക്കാരനു് മററൊന്നും ആലോചിക്കേണ്ടതായി വന്നില്ല. താൻ വഞ്ചിതനായി എന്നയാൾ ഗ്രഹിച്ചു. അതോടുകൂടി ഇടിയേററതു പോലെ അയാൾ ഞെട്ടി. എന്തൊക്കെയോ അയാളുടെ മനഃകണ്ണുകളിൽ തെളിഞ്ഞു. അനുമാനങ്ങൾ ശരിയോ തെറേറാ ആയിരിക്കാം; എങ്കിലും അവൾ തന്നെ വഞ്ചിച്ചു എന്നയാൾക്കു നിശ്ചയമായി.

ഭാര്യയെ—രണ്ടു ദിവസം മുൻപു് ഈശ്വരൻ സാക്ഷിയായി ആജീവനാന്തം സ്വീകരിച്ചുകൊള്ളാമെന്നു പ്രതിജ്ഞചെയ്തു വരിച്ച ഭാര്യയെ— അവിടെ വിട്ടുംവച്ചു് ആ പ്രക്ഷുബ്ധഹൃദയൻ കാറിൽകയറി എങ്ങോട്ടെന്നില്ലാതെ ഓടിച്ചുപോയി.

രാജം! അവൾ അബലയായ ഒരു സ്ത്രീയാണല്ലോ. എല്ലാ സ്ത്രീകൾക്കുമുള്ള വികാരങ്ങൾ അവളെയും ബാധിച്ചു. താൻ വിവാഹത്തിനു മുൻപു ഒരു യുവാവിനെ സ്നേഹിച്ചു. അതു ഭർത്താവിൽ നിന്നു് മറച്ചുവച്ചു—പക്ഷെ അതിൻെറ അനുഭവം ഇത്ര ഭയങ്കരതരമാകുമെന്നു് അവൾ വിചാരിച്ചില്ല. അവൾ എന്തു ചെയ്യും? എങ്ങോട്ടു പോകും? തൻെറ പ്രിയപ്പെട്ട ബാലചന്ദ്രനല്ലാതെ മറെറാരാശ്രയസ്ഥാനവും അവൾ കണ്ടില്ല. അവൾ ഉറക്കത്തിലെന്നപോലെ അങ്ങോട്ടു നടന്നു.

അവിടെ ഒരാൾക്കൂട്ടം. രാജത്തെക്കണ്ടവർ അത്ഭുതത്തോടും അതൃപ്തിയോടുംകൂടി അവളെ നോക്കി. ഭ്രാന്തിയെപ്പോലെ, ഒച്ച പുറത്തു വരാത്ത ഒരു നിലവിളിയോടുകൂടി, രാജം വീട്ടിനകത്തേക്കു പാഞ്ഞു. ബാലചന്ദ്രൻ ഒരു കട്ടിലിൽ കിടക്കുന്നു. ആ കണ്ണുകളുടെ പ്രകാശം കുറഞ്ഞിരുന്നു. രാജം മുന്നോട്ടു നീങ്ങി. പൊട്ടാൻ പോകുന്ന ഹൃദയത്തെ പിടിച്ചുനിറുത്തുവാനെന്നപോലെ നെഞ്ചത്തു രണ്ടു കൈയും ചേർത്തു കൊണ്ടു് അവൾ മാപ്പപേക്ഷിച്ചു:—"എൻെറ ചന്ദ്രാ ദൈവത്തെ വിചാരിച്ചു് എന്നോടു ക്ഷമിക്കണേ. ഞാൻ ഇന്നും നിർമ്മലയാണു്." അവളുടെ കണ്ണുകളിൽ നിന്നു കണ്ണുനീർ കൈത്തോടുകൾ പോലെയൊഴുകി. അവളുടെ പശ്ചാത്താപപ്രസ്താവന കേട്ടു് അവളോടു ക്ഷമിക്കുവാൻ അപ്പോൾ അവിടെയാരുമുണ്ടായിരുന്നില്ല. അവൾ നിർമ്മലയാണോ എന്നു അപ്പോൾ അവിടെയാർക്കും അറിയേണ്ടിയിരുന്നില്ല. കൈത്തണ്ടയിലുണ്ടായ ഒരു ചെറിയ മുറിവിൽകൂടി രക്തത്തിൽ വിഷം കലർന്നതാണു് ഈ അകാലമരണത്തിനു കാരണമെന്നു് ആരോ പിറുപിറുക്കുന്നതു കേൾക്കുവാനുള്ള അല്പശക്തി രാജത്തിൽ ശേഷിച്ചിരുന്നു. അതു കേട്ട നിമിഷത്തിൽ അവൾ, ആ യുവാവിൻെറ മാറിടത്തിലേക്കു് വീണുപോയി. എന്നെന്നേക്കുമുള്ള ഒരു വീഴ്ച.

# സമാഗമം.

(വിദ്വാൻ, തോപ്പിൽ ഭാസ്കരൻനായർ)

ചന്ദനപ്പൂം തെന്നലൊത്ത
ചന്ദ്രനുദിച്ചു.
ചന്ദ്രകാന്തംപോലലിഞ്ഞെൻ
ചിന്തകളൊഴുകി.
മണിയറയിലാമരതകമണി-
മയസുരഭിലമാകും
മലരണിമഞ്ജുമൃദുശയ്യയിൽ
മയങ്ങിമന്ദമീഞാനും
സുഭഗസുന്ദരസുരസുഖാമൃത
ലഹരിയാണിവിടെങ്ങും
മദനമംഗളമഹമരന്ദക
മധുരമാണിവിടെങ്ങും
മദമിളിതസുലളിതകാഹള-
സുധയണികയാണെങ്ങും.
സുകൃതതതികളണിനിരന്നിട്ടും
സുദിനമാണിവിടെന്നും.
പാതിരാത്രികഴിഞ്ഞപ്പോൾ
പാടി, രാപ്പാടികൾ.
അരികിൽ കേട്ടുഞാനരിമയോടന്നാ-
ത്തരിവളതൻ കിലുക്കം
ചലദലിതമാം കഴലിണവയ്പിൽ
കലർന്നിതിന്നിട്ടും നാദം
കനകനാണയം കിലുങ്ങുംപോലെൻെറ
കമലത്തിൻമന്ദഹാസം
കളകളംപാടിപ്പുളഞ്ഞൊഴുകിടും
കളിരുവിയെപ്പോലെ......
സരളസംഗീതമരുളിവന്നിട്ടും
ചെറുകുരുവിയെപ്പോലെ......
ഇരവിലന്നെല്ലാമിവനെപ്പുല്കിടും
പുതിയസ്വപ്നങ്ങൾപോലെ......
അവളെൻസവിധമണഞ്ഞണിയുന്നാ
പുളകമാരുമറക്കും.
കവനലോലയാൾ കവിതപോലതാ
കവരുന്നെൻമനമിന്നും.
കൊഞ്ചിക്കൊഞ്ചിചഞ്ചലാക്ഷി
മഞ്ചമാർന്നിരുന്നു.
പുഞ്ചിരിതൻ കുഞ്ഞലകൾ
മുന്തിരിച്ചാറേകി.
കനകക്കൈവളകിലുങ്ങക്കണ്മണി
കനിവാർന്നെൻമെയ്തലോടി
കമലലോലമാംവിരൽകളാലെൻെറ
മുഖമുകുരംതലോടി.
സരസസല്ലാപവിധുരയായവൾ
വരണേ—നാളെയെന്നോതി.

—:*:—

# വലിയ ബന്ധുക്കൾ.

(കുര്യൻ തൈയ്യൂടവിൽ ബി. ഏ. ബി. എൽ)

എല്ലാമനുഷ്യർക്കും ബഹുമാനമാണ് വലിയ ബന്ധുക്കളോടു്. ലോകമൊട്ടുക്കുള്ള ഗതിയാണിതു്. പാശ്ചാത്യരെന്നൊ പൌരസ്ത്യരെന്നോ, ക്രിസ്ത്യനെന്നോ ഹിന്ദുവെന്നോ, ബൌദ്ധനെന്നോ മുസ്ലീമെന്നോ, യാഥാസ്ഥിതികരെന്നോ ഉൽപ്പതിഷ്ണുക്കളെന്നോ ഏകാധിപത്യ പ്രിയരെന്നോ ജനാധിപത്യപ്രിയരെന്നോ ഉള്ള യാതൊരു വ്യത്യാസങ്ങളും ബാധകമാകാതെ മനുഷ്യജാതിക്കു് പൊതുവെയുള്ള ഒരു ശീലമാണ്, വാക്കിലും പ്രവൃത്തിയിലും ഉയർന്നവരോടു സ്നേഹബഹുമാനാദികൾ കാണിക്കുക; അവരോടുബന്ധംപിടിക്കുക. താഴ്ന്നവരോടുലോഹ്യവുമില്ല സ്നേഹവുമില്ല. അവരെ അറിയുന്ന ഭാവംപോലുമില്ല. പക്ഷെ ചില മഹാശയന്മാർ പറഞ്ഞേക്കും അങ്ങിനെയല്ല; യഥാർത്ഥ മനസ്സംസ്ക്കാരമുള്ളവർക്കു് ഉയർന്നവരും താഴ്ന്നവരും എല്ലാം ഒരുപോലെയാണെന്നു്. കൊള്ളാം; നല്ലതുതന്നെ; പക്ഷെ നിങ്ങളുടെ ആ മനോഭാവത്തെ ഒന്നു വിശകലനം ചെയ്തു നോക്കണം. നിങ്ങളുടെ സമഭാവനയുടെ ഉല്പത്തിസ്ഥാനം നിങ്ങളുടെ ഹൃദയം തന്നെയാണോ? ബാഹ്യമായ ഏതൊ പ്രേരണാശക്തികളല്ലെ നിങ്ങൾക്കുണ്ടെന്നു പറയുന്ന ആ മനോഭാവത്തിനു് അടിസ്ഥാനം. ഏതോ ചില മതസിദ്ധാന്തങ്ങളുടെയും തത്വങ്ങളുടെയും പ്രേരണാഫലം മനുഷ്യമനസ്സിനു് സ്വതവേയുള്ള ചായ്‌വ് ഉയർന്നതിനോടു് അടുക്കുവാനും താഴ്ന്നതിനോടു അകലുവാനുമാണ്; സംശയമില്ല.

നിങ്ങൾക്കു് രണ്ടു സഹോദരന്മാരുണ്ടെന്നിരിക്കട്ടെ. ഒരാൾ വെറും കലപ്പക്കാരൻ; മറെറയാൾ ഒന്നാംക്ലസ്സ് മജിസ്ത്രേട്ടു്. "നിങ്ങൾ ഏതാണു്?" എന്നൊരാൾ ചോദിച്ചാൽ "ഞാൻ കന്നിനെപൂട്ടുന്ന കോന്തിച്ചാരുടെ അനുജനാണെ"ന്നു പറയുമോ? അതോ "ഒന്നാംക്ലാസ്സ് മജിസ്ത്രേട്ടു് പപ്പുപിള്ളയുടെ അനുജനാണെന്നു് പറയുമോ? തീർച്ചയായും രണ്ടാമത്തേതുതന്നെ പറയും. രണ്ടുപേരെയും അപരൻ അറിയുമായിരിക്കും. പക്ഷെ കാര്യത്തിന്റെ പോക്കു് ഇങ്ങനെയാണു്. കോന്തിച്ചാരു നിങ്ങളുടെ വീട്ടിൽ വന്നാൽ അവിടുത്തെ പട്ടിപോലും അറിയുകയില്ല. എന്നാൽ മജിസ്ത്രേട്ടദ്ദേഹവും കൊച്ചമ്മയും കൂടി വന്നാലൊ? പിന്നത്തെ ബഹളമൊന്നും പറയാനില്ല. ലോകരെല്ലാം അറിയും. അറിഞ്ഞില്ലെങ്കിൽ നിങ്ങൾ അറിയിക്കും. അദ്ദേഹത്തിന്റെ പാദസേവകനായി എന്തിനും തയ്യാറായി നിൽക്കും.

വലിയ ബന്ധുക്കളെ കണ്ടുപിടിച്ചു് കാലംകൊണ്ടു തേഞ്ഞുമാഞ്ഞുപോയ ആ ബന്ധം പുനഃസ്ഥാപിക്കുന്നതിൽ സാധാരണക്കാർക്കു് വളരെ ഉത്സാഹമാണു്. ഒരു വലിയ ഉദ്യോഗസ്ഥൻ, അല്ലെങ്കിൽ ലക്ഷപ്രഭു പത്തുനൂറുവർഷങ്ങൾക്കു മുമ്പു് നിങ്ങളുടെ കുടുംബത്തിൽ നിന്നു് പൊട്ടിത്തിരിഞ്ഞു പോയ ഒരു ശാഖയിലെ അംഗമാണെന്നിരിക്കട്ടെ. ആ ശാഖയിൽ പെട്ട മററാരെയും നിങ്ങൾ അറിയുകയില്ല. അറിയുമെങ്കിൽ തന്നെ ആ ഭാവം കാണിക്കയുമില്ല. കാരണം, അവർ സാധുക്കളാണു്. എന്നാൽ ആ വലിയ ഉദ്യോഗസ്ഥൻ അല്ലെങ്കിൽ ലക്ഷപ്രഭു. "ആഹാ, നമ്മുടെ സ്വന്തമല്ലിയോ. ഒട്ടും അകന്നതല്ല. സ്വന്തം ചിററപ്പൻപേരപ്പൻ മക്കളൊ ഞങ്ങൾ." അദ്ദേഹത്തിനു് നിങ്ങളെ യാതൊരു പരിചയവുമില്ലെങ്കിലും ബദ്ധപ്പെട്ടുചെന്നു് ബന്ധുതയെല്ലാം വിസ്തരിച്ചു് മനസ്സിലാക്കി വീട്ടിൽ വിളിച്ചുകൊണ്ടുവന്നു് ഗംഭീരമായി സൽക്കരിക്കും. അദ്ദേഹം സ്വന്തമാണെന്നു് ദേശമെല്ലാം പെരുംപറയടിച്ചു മുഴക്കും. എന്നാൽ അതിൽ അനേകമടങ്ങു് അടുത്തു് രക്തബന്ധമുള്ള ഒരു സാധുവിനു് ഒരു പാത്രം പച്ചവെള്ളം കൊടുക്കുന്നതുപോലും പ്രയാസം, പാവം വല്ല സഹായവും ആവശ്യപ്പെട്ടാൽ "മുടിച്ചു തേച്ചുകഴകിയിട്ടു് ഇനിയും ബാക്കിയുള്ളവരെക്കൂടി മുടിക്കാൻ അടുത്തിരിക്കയാണോ? എന്നായിരിക്കും ചോദ്യം.

അകന്ന ചാർച്ചക്കാരൊക്കെ അടുത്ത ചാർച്ചക്കാരാകുന്നതു് വളരെ പെട്ടെന്നാണു്; അവർക്കൊരു ഉയർച്ചയുണ്ടാകുമ്പോൾ "അമ്മാവാ, അച്ചാച്ചാ, കൊച്ചേട്ടാ ചിററപ്പാ" എന്നെല്ലാം വിളിച്ചുകൊണ്ടു് അതേവരെ അറിയാതെ കിടന്നവരെല്ലാം അടുത്തുകൂടും. ഈയിടെ ഞാൻ കണ്ടതാണു്; ഒരു രണ്ടാംക്ലാസ്സ് മജിസ്ത്രേട്ടു് ഒരു വീട്ടിൽ വന്നു. ഒരു മനുഷ്യൻ ഓടിക്കിതച്ചുവന്നു് അദ്ദേഹത്തിന്റെ കയ്യു പിടിച്ചു.–"അച്ചാച്ചോ എപ്പഴാ വന്നതു്? എത്രനാളായി കണ്ടിട്ടു്. കുഞ്ഞുങ്ങളുമൊക്കെ സുഖമായിരിക്കുന്നോ? ഇങ്ങോട്ടു മാററംകിട്ടിയെന്നറിഞ്ഞപ്പം മുതൽ ഞാനൊന്നു കാണാൻ വരാനിരിക്കയായിരുന്നു." ഇങ്ങനെയൊരു അനുജനുണ്ടെന്നു് മജിസ്ത്രേട്ടു് ഇതേവരെ അറിഞ്ഞിട്ടില്ല. അദ്ദേഹം മിഴിച്ചുനോക്കി. ഉടനെ അപരൻ തുടങ്ങി– "അയ്യോ എന്നെ ഓർക്കുന്നില്ലെ. നമ്മുടെ—ത്തെ വല്ല്യമ്മച്ചിയുടെ ചിററപ്പന്റെ പെമ്പളേടെ അനിയത്തിയുടെ മോനല്ലെ ഞാൻ. തൊണ്ണൂററൊമ്പതിലെ വെള്ളപ്പൊക്കത്തിനു് നമ്മളുരണ്ടും കൂടല്ലെ ആറക്കരെ കടന്നതു്." മജിസ്ത്രേട്ടു മര്യാദക്കാരനായതുകൊണ്ടു് "ഓഹോ ഞാൻ മറന്നുപോയി"-എന്നുമാത്രം പറഞ്ഞു. പിറേറന്നു മുതൽ അയാൾ പ്രസിദ്ധം ചെയ്തു തുടങ്ങി–"മജിസ്ത്രേട്ടു് എന്റെ സ്വന്തമാണു്. എന്തുകാര്യവും നിഷ്പ്രയാസം സാധിക്കാം. ഹെ, മിനിയാന്നുവരെ ഞങ്ങൾ ഒരു പാത്രത്തിൽനിന്നു് ഉണ്ടവരല്ലെ."

വേറെ ചിലരുണ്ടു്; മററുള്ളവരോടെല്ലാം പറയും, വലിയ ആളുകളൊക്കെ തങ്ങളുടെ ഹിതാനുവർത്തികളും ചാർച്ചക്കാരുമാണെന്നു്. അധികാരവും ബന്ധവും സ്വാതന്ത്ര്യവും മററും കാണിക്കുന്നതിനു് അവരെ 'അവൻ ഇവൻ, എന്നൊക്കെയെ അന്യരുമായുള്ള സംസാരത്തിൽ സംബോധന ചെയ്യുകയുള്ളു. വഴിയിൽവച്ചുകണ്ടു് എവിടെപ്പോയെന്നു ചോദിച്ചാൽ പറയും "ഓ ഞങ്ങടെ പേഷ്ക്കാരുടങ്ങുവരെ പോയി. അവനു് ഒരു പനിയായിട്ടു കിടപ്പാണു്. എനിക്കാളയച്ചു അത്തററമൊന്നു് ചെല്ലാൻ. അവനിന്നും കച്ചേരിക്കു പോകണ്ടാ എന്നു പറഞ്ഞേച്ചു വരികയാ ഞാൻ"

ഇത്തരക്കാരൻ ഒരാളിന്റെയടുത്തു് ഒരു കേസുകാരൻ അടുത്തുകൂടി, തന്റെ കാര്യം അദ്ദേഹത്തോടൊന്നു പറയണമെന്നു് നിർബന്ധം തുടങ്ങി. "ആകട്ടെ നാളെയാകട്ടെ. അടുത്തവധിക്കാകട്ടെ" എന്നൊക്കെ ആദ്യം പേഷ്ക്കാരുടെ ബന്ധു പറഞ്ഞുനോക്കി. ഗത്യന്തരമില്ലെന്നു ക

# സാഹിത്യപരിഷത്തു്.

## പാലക്കാട്ടു വച്ചു നടക്കുന്ന പതിന്നാലാമത്തു വാർഷികസമ്മേളനം

(പള്ളത്തു രാമൻ)

സമസ്തകേരള സാഹിത്യപരിഷത്തു് പതിന്നാലാമത്തു വാർഷികസമ്മേളനത്തിന്റെ തീയതി തിട്ടപ്പെടുത്തിയിരിക്കുന്നു. ഡിസംബർ 28, 29, 30 ഈ തീയതികളിൽ പാലക്കാട്ടു് പി. എസ്. വി. ഹാളിൽവച്ചു പരിഷത്തു സമ്മേളിക്കുന്നതാണു്. വിവിധ സമിതികളും പ്രവർത്തനപദ്ധതികളും രൂപവൽക്കരിച്ചു കഴിഞ്ഞു. സ്വാഗതസംഘാദ്ധ്യക്ഷൻ കൊല്ലങ്കോട്ടു് സീനിയർ രാജാവു് അവർകളും, പ്രവർത്തനകമ്മററി അദ്ധ്യക്ഷൻ മാണിക്കത്തു നാരായണമേനോൻ അവർകൾ ബി. ഏ. ബി. എൽ. എം. എൽ. സിയുമാണു്. സമ്മേളനത്തിന്റെ വിവിധഭാഗങ്ങൾ ഇങ്ങനെയാണു്. 1) പദ്യസാഹിത്യം, 2) ഗദ്യസാഹിത്യം, 3) ഹാസ്യസാഹിത്യം, 4) ജീവൽസാഹിത്യം 5) ഗ്രാമീണസാഹിത്യം, 6) ശാസ്ത്രം, വിവർത്തനം, 7) ഗവേഷണം 8) നൃത്യകല, 9) ലളിതകല, 10) പത്ര പ്രവർത്തനം, 11) വിമർശം.

മഹാമഹിമശ്രീ രാമവർമ്മ അപ്പൻ തമ്പുരാൻ തിരുമനസ്സുകൊണ്ടു്, മഹാകവി ഉള്ളൂർ. ശ്രീ വടക്കുംകൂർ രാജരാജവർമ്മ രാജാ, സാഹിത്യകുശലൻ ടി. കെ. കൃഷ്ണമേനോൻ, മഹാകവി കുട്ടമത്തു്, ശ്രീ. ആററൂർ കൃഷ്ണപ്പിഷാരടി, മാതൃഭൂമി പത്രാധിപർ കെ. എ. ദാമോദരമേനോൻ, പ്രൊഫസർ ജോസഫ് മുണ്ടശ്ശേരി. ശ്രീ. ജി. ശങ്കരക്കുറുപ്പു്, മദിരാശി സർവ്വകലാശാലാ മുഖ്യ പ്രാസംഗികൻ ശ്രീ. ചേലനാട്ടു അച്യുതമേനോൻ എന്നീ മഹാശയന്മാർ അദ്ധ്യക്ഷന്മാരായിരിക്കുന്നതാണു്. കവി സാർവ്വഭൗമൻ ശ്രീ. വള്ളത്തോൾ നൃത്യകലയുടെ ആദ്ധ്യക്ഷ്യം വഹിപ്പാനിടയുണ്ടു്. പ്രസംഗം, പദ്യപാരായണം എന്നീ വിഷയങ്ങൾക്കു പററിയ ഗദ്യകാരന്മാരേയും, കവികളേയും, കവയിത്രികളേയും ക്ഷണിച്ചു കഴിഞ്ഞിരിക്കുന്നു. ഒരു മഹാസമ്മേളനം ഇതൊന്നിച്ചു നടത്തപ്പെടുന്നതാണു്. മലനാട്ടിലെ പഴയ പാട്ടുകളും മററും സംഗീതകുശലകളായ ബാലികമാർ പാടുന്നതും പലതരം വാദ്യവിശേഷങ്ങളുണ്ടായിരിക്കുന്നതുമാണു്. മൂന്നുരാത്രികളിലും കഥകളി, മോഹിനിയാട്ടം, കണിയാക്കളി തുടങ്ങിയ നൃത്യനാട്യകലകൾ അഭിനയിക്കപ്പെടും. കളരിപ്പയററു്, പരിചമുട്ടുകളി തുടങ്ങിയ അഭ്യാസങ്ങളും പ്രദർശിപ്പിക്കുന്നതായിരിക്കും.

—*—

# പ്രേമഗാനം.

(വെട്ടൂർ എസ്സ്. രാമൻനായർ)

അതിമാത്രമാനന്ദലോലനായ് ഞാ—
നനുരാഗവീണയിൽ പാട്ടുപാടി
അറിയാതെൻ ചിത്തംമൊഴിഞ്ഞതെല്ലാ-
മനുഭവവേദ്യമല്ലായിരുന്നു.
അകലനിന്നെന്തോപ്രകാശ,മല്ലാ—
തറിവെനിക്കൊന്നുമില്ലായിരുന്നു.

*  *  *  *  *

മുറവിളി അയ്യോ! മുറവിളിയാൽ
മുഖരിതമാണി പ്രപഞ്ചമെല്ലാം
അവിരളമായതിൻ മാറെറാലിയി—
ളുവനം മുഴുവൻ നിറഞ്ഞുപോയി!
അഭയത്തിന്നാകതലത്തിലൊന്നു
തലചാച്ചുറങ്ങുവാൻ ഞാനുഴന്നു.

*  *  *  *  *

വികസിതഭാവനാസൂപ്രകാശം
മധുരമരന്ദമരുൽപ്രവാഹം.
കനകപ്രഭാതപ്രകാശലോലം
കവനമനോജ്ഞമഹിതലോകം
വിധുരഹൃദയമവിടൊരൊപ്പം
വിഹരണത്തിന്നായണഞ്ഞുപോയി!
അതിമാത്രമാനന്ദലോലനായ് ഞാ—
നനുരാഗവീണയിൽ പാട്ടുപാടി
മിഴിനീരൊഴുക്കിയ സ്വർഗ്ഗലോകം
അഴലാഴിയാക്കില്ലൊരിക്കലും ഞാൻ
ഹൃദയക്ഷതങ്ങൾ മറന്നുപോ, മാ—
മൃദുലസംഗീതസരിത്തിലെന്നും
വിവശൻഞാനാനന്ദ ലോലനായി
വിഹരിക്കു;മെന്നെമറന്നുപോകും.
നിരവധിസ്വർഗ്ഗീയഭൂതികളാൽ
നിരഘനിർവാണമനുഭവിക്കും.
പരിമൃദുസംഗീതനിർഝരിയിൽ
നിരുപമോല്ലാസമലിഞ്ഞുചേരും!

*  *  *  *  *

അരുതാത്തതെങ്കിലിതിനഖില—
മൊരുകൊച്ചുഹൃത്തടം മാപ്പിരക്കാം!

---

ണ്ടു് ഒടുവിൽ ആ വിഡ്ഢി പറയുകയാണു് "അവനെന്നോടു പറഞ്ഞിട്ടൊണ്ടു് ഈ വക കാര്യമൊന്നും ഞാൻ പറയരുതെന്നു്; ഞാൻ പറഞ്ഞാൽ പിന്നെ അതുപോലെ ചെയ്യാതിരിക്കാൻ ഒക്കുകേല്ല. ലായും ചട്ടവുമെല്ലാം അവിടെകിടക്കും. ഞാൻ ആവശ്യമുണ്ടെങ്കിലും കച്ചേരിയിൽക്കൂടി പോകത്തില്ല. കാരണം എന്നെ ആ പടിക്കലെങ്ങാനും കാണുമ്പോൾ അവൻ അങ്ങു് എഴുനേൽക്കും. നമ്മളെന്തിനാ സക്കാരു കാര്യത്തിനു് മുടക്കം വരുത്തുന്നതു്?" ആദാമിന്റെവകയിൽ പേഷ്ക്കാരുടെഭാര്യയും ഇയാളും തമ്മിൽ ഉണ്ടെന്നു് ഇയാൾക്കു് സ്വപ്നത്തിൽ തോന്നിയിട്ടുള്ള ഒരു ബന്ധമാണു് ഇതിനെല്ലാം കാരണം! ബന്ധുത പറഞ്ഞടുത്തു് ആ ബന്ധുക്കളെക്കൊണ്ടു് വല്ലതുമൊക്കെ സാധിക്കുന്നവർ ഒരു കൂട്ടർ. വേറെ ചിലർ ബന്ധുതപറഞ്ഞു് അന്യരിൽ നിന്നും ലാഭമെടുക്കുന്നവരാണു്. "ജഡ്ജിയദ്ദേഹത്തിന്റെ ഭാര്യ എന്റെ ഭാര്യയുടെ അമ്മാവന്റെ ചിററപ്പന്റെ സ്വന്തം മകളാണു്." എന്നെല്ലാം പറഞ്ഞു് കക്ഷികളെ വിരട്ടി വക്കാലത്തു വാങ്ങുന്ന വക്കീലന്മാരും "അദ്ദേഹം എന്റെ സ്വന്തം ശേഷക്കാരനല്ലേ. ദൈവകൃപകൊണ്ടു് ഇ

ന്നു് ഞാൻ വിചാരിക്കുന്നതു് അദ്ദേഹത്തെക്കൊണ്ടു സാധിക്കാം." എന്നു പറഞ്ഞു് സാധുക്കളിൽ നിന്നും പണം പിടുങ്ങുന്ന കീഴ്സിൽബന്ധികളും ഇക്കാലത്തു് ധാരാളമുണ്ടു്."

ലോകം കാര്യസാദ്ധ്യതയുടെ പിമ്പേ ഓടുന്നു; ആത്മാത്ഥത കണികാണ്മാൻ പോലുമില്ല.

# ചിന്താസ്വാതന്ത്ര്യം.

## മാനസികവികാരങ്ങളെ നിയന്ത്രിക്കുക സാദ്ധ്യമോ?

(ഡാക്ടർ ആർ. പി. ചിറേറഴത്തു്)

ലോകം എന്നും നിയമത്തിനു് അധീനമായി വൎത്തിയ്ക്കുന്നു. പുരാതനവും അധുനാതനവുമായ ലോകമൎയ്യാദ, വിഭിന്നമാണെങ്കിലും, നിയമദൃഷ്ടിയ്ക്കു വിധേയമാകാതെ ഒരുത്തനും ജീവിയ്ക്കാൻ കഴിയുകയില്ല. നീതിയെന്നു പറയപ്പെടുന്ന നിയമം കാലദേശാവസ്ഥാനുഗുണമായി വിഭിന്നങ്ങളോ വിപരീതങ്ങളോ ആയി കാണുന്നുണ്ടു്. പക്ഷേ അവയെല്ലാം നീതിയുടെ പേരിൽ സാധുവാകുന്നു. ഈ നീതി, ത്രപേണയുള്ള സ്വാതന്ത്ര്യനിരോധനം പ്രകൃതിയിൽ നിന്നു തന്നെ പകൎത്തിയതായിട്ടേ കരുതാൻ നിവൃത്തിയുള്ളു. പ്രകൃതിയിൽ തന്നെ ചില നിരോധനാജ്ഞകൾ കാണുന്നുണ്ടു്. സൂൎയ്യചന്ദ്രാദിഗോളങ്ങളും അഗ്നിമാരുതാദിഭൂതങ്ങളും പ്രകൃതിനിയമത്തെ അനുസരിയ്ക്കുന്നു. ആ നിയമത്തിൽ നിന്നും അപൂൎവ്വമായിപ്പോലും അവ വ്യതിചലിയ്ക്കുന്നില്ല. അഥവാ അപ്രകാരം സംഭവിച്ചാൽ അവ വികൃതങ്ങളാക്കിക്കണക്കാക്കപ്പെടുകയും അവയെ വീണ്ടും പ്രകൃതിയിലേയ്ക്കു നയിയ്ക്കയും ചെയ്യപ്പെടുന്നു. ഏവംവിധം പ്രകൃത്യാ നിയമനിൎമ്മാണം നിലവിലിരിയ്ക്കേ ബുദ്ധിമാനായ മനുഷ്യൻ സമാധാനപരമായ ജീവിതത്തിനും ലൌകികവും അധ്യാത്മികവുമായ വളൎച്ചയ്ക്കും അനുഗുണമായ നിലയിൽ കാലദേശാദി പരിഗണനയോടുകൂടി ജനങ്ങളുടെ സാമൂഹ്യാഭ്യുന്നതിയെ പുരസ്കരിച്ചു ചില നിൎദ്ദേശങ്ങൾ പൌരാണികകാലം മുതല്ക്കേ നിൎമ്മിയ്ക്കുകയും ജനസഞ്ചയം അവയെ സാമൂഹ്യപുരോഗതിയെ ലാക്കാക്കി അനുസരിയ്ക്കയും ചെയ്തുവരുന്നുണ്ടു്. ക്രമേണ അവയുടെ ന്യൂനാധികതയെ പരിഹരിച്ചു് അന്നന്നുള്ള ജനസഞ്ചയം പരിഷ്ക്കരിയ്ക്കുകയും അവ നിയമങ്ങളായി തീരുകയും ചെയ്യുന്നു.

ഇങ്ങനെ സാമൂഹ്യവ്യവസ്ഥിതിയെ പ്രധാനമാക്കി നിയമനിൎമ്മാണം സാധിയ്ക്കുന്നതിനാൽ മനുഷ്യനു് വ്യക്തിപരമായ സ്വാതന്ത്ര്യത്തിനു് ചിലപ്പോഴൊക്കെ ഉടവു തട്ടുകയും തന്നിമിത്തം അവൻ നിയമവ്യതിരിക്തനാകുകയും ചെയ്യുന്നതിനാൽ നിയമപരിപാലനത്തിനു് പ്രത്യേകം സുസംഘടിതമായ സേനാവിഭാഗങ്ങളേയോ ഉദ്യോഗസ്ഥമണ്ഡലങ്ങളേയോ പൂൎവ്വകാലം മുതല്ക്കേ കരുതപ്പെട്ടിരുന്നു.

മനുഷ്യരുടെ മതം, ജാതി, സമുദായം, രാഷ്ട്രം എന്നീ വിഭാഗംമൂലം ഈ നിയമങ്ങളുടെ സ്വഭാവത്തിലും സാരമായ വ്യതിരേകങ്ങൾ അനുഭവപ്പെടുന്നുണ്ടു്. ഇങ്ങനെ വിഭിന്നവും വിസ്തൃതവുമായ നിയമത്തിനുള്ളിൽ മനുഷ്യനെ പൂൎവ്വകാലം മുതല്ക്കേ അകപ്പെടുത്തി അനുസരിപ്പിച്ചു വന്നതു് ധൎമ്മശാസ്ത്രങ്ങളാണു്.

കരചരണാദി കൊണ്ടുള്ള പ്രവൎത്തനങ്ങളെ ഹിതവും മിതവുമായ നിലയിൽ നിയന്ത്രിക്കുന്നതിനുതകുന്ന വിധം മാത്രമല്ല ധൎമ്മശാസ്ത്രം നിയമനിൎദ്ദേശം ചെയ്തിട്ടുള്ളതു്.

അപമൎയ്യാദമായ സംഭാഷണവും പ്രവൃത്തിയും അന്യദൃഷ്ടിയിൽ പെടുമെന്നിരിയ്ക്കേ അവ കുററങ്ങളായി കരുതപ്പെടുന്നതും നിയമാനുസരണം അയാൾ ശിക്ഷാൎഹനായിത്തീരുന്നതുമാണു്. എന്നാൽ ദ്രോഹചിന്ത തുടങ്ങിയ മാനസികവ്യാപാരങ്ങളും ശിക്ഷാൎഹങ്ങളാണെന്നു ധൎമ്മശാസ്ത്രങ്ങൾ നിഷ്കൎഷിച്ചിരിക്കുന്നു. കായമാങ്ങ് മാനസങ്ങളെക്കൊണ്ടു് ഹിംസ മുതലായവ പാടില്ലെന്നും അവ ശിക്ഷാൎഹങ്ങളാണെന്നുമാണു് വിധി. വാക്കു്, അവയവങ്ങൾ, ഇവ കൊണ്ടുള്ള അനീതി രാഷ്ട്രത്തിന്റെ നിയമത്തിൽ ശിക്ഷാൎഹങ്ങളാകുന്നതുപോലെ മാനസികമായ ഹിംസ, മോഷണം, പരദ്രോഹം മുതലായവ ദൈവസന്നിധിയിൽ ശിക്ഷാൎഹങ്ങളായി കരുതപ്പെടുന്നു. അതിനു അനുമിക്കാൻപോലും നിവൃത്തിയില്ലാത്ത വിധം ഒരുവന്റെ ഹൃദയത്തിൽ സംഭവിയ്ക്കുന്ന അന്യായമായ മാനസികവികാരത്തെപ്പോലും നിയന്ത്രിച്ചു് നിരോധിയ്ക്കപ്പെട്ടിരിയ്ക്കുന്ന ധൎമ്മശാസ്ത്രങ്ങളുടെ നിയമദൃഷ്ടി മനുഷ്യന്റെ അപഥത്തിൽ നിന്നും ഉദ്ധരിയ്ക്കാൻ പൎയ്യാപ്തമാണെന്നു നമുക്കു് സ്ഥാപിക്കാമെങ്കിലും ഇന്നു് എത്രപേർ മാനസികമായ കുററങ്ങൾ പ്രതിനിമിഷം ചെയ്യുന്നുണ്ടെന്നു നിൎണ്ണയിക്കാവുന്നതല്ല.

അനുനിമിഷം അനേകമനേകം പ്രജ്ഞാപരാധങ്ങൾക്കു വിധേയമായിക്കൊണ്ടിരിക്കുന്ന ലോകം ചിന്താസ്വാതന്ത്ര്യത്തെ തടഞ്ഞിരിക്കുന്ന ധൎമ്മശാസ്ത്രങ്ങളുടെ നേരെ വിപ്ലവപരമായ പ്രക്ഷോഭണത്തിനു വട്ടംകൂട്ടാൻ അനേകം കാലം കാത്തിരിക്കുമെന്നു തോന്നുന്നില്ല. പക്ഷേ മാനസികമായ അപരാധശതങ്ങളുടെ സംഗതി ആരുമറിയായ്കയാൽ ലോകം മൌനം ദീക്ഷിക്കയാണെന്നു സമാധാനിക്കാം.

അന്യന്റെ അഭ്യുന്നതിയിലുള്ള അസഹിഷ്ണുത പരസ്വാപഹരണതല്പരത തുടങ്ങിയ എത്ര എത്ര ശിക്ഷാൎഹങ്ങളായ ചിന്താതരംഗപരമ്പരകളാണു് ഇന്നത്തെ മനുഷ്യന്റെ ഹൃദയസമുദ്രത്തിൽ ഇളകിമറിഞ്ഞു കൊണ്ടിരിക്കുന്നതു്. സാമ്പത്തികമായോ ശാരീരികമായോ ഉള്ള അപ്രാപ്തി നിമിത്തം ജലത്തിലെ കുമിളകൾ പോലെ ഉണ്ടായി നശിച്ചുകൊണ്ടിരിക്കുന്ന ഈ വക മാനസികവ്യാപാരങ്ങൾ ദൈവസന്നിധാനത്തിൽ ശിക്ഷാൎഹങ്ങളാണെന്നുള്ള ധൎമ്മശാസ്ത്രാനുശാസനം പരമാൎത്ഥമാണെങ്കിൽ, സ്വൎഗ്ഗകവാടം ഒരിക്കലും തുറക്കേണ്ടുന്ന ആവശ്യം പോലുമില്ലാതെ എന്നേക്കുമായി അടച്ചിടേണ്ടതായി വന്നുപോകുന്നതാണു്. ലൌകികവ്യാപാരങ്ങളിൽ ഏൎപ്പെട്ടു ഉദരപൂരണവും സ്വകീയ സൌഖ്യവും പ്രധാനമായിക്കരുതി അതിനുവേണ്ടി എന്തും ചെയ്യാൻ സന്നദ്ധമായിരിക്കുന്ന സാധാരണലോകം ഈ ധൎമ്മശാസ്ത്രസിദ്ധാന്തത്തെ അനുസരിക്കത്തക്ക സാത്വികമൂൎത്തികളായിത്തീരുന്ന ഒരു കാലം വന്നു ചേരുന്നതുവരെ സ്വൎഗ്ഗദ്വാരം ഉൽഘാടനം ചെയ്യപ്പെടേണ്ടതായി വരുകയില്ല. പോരെങ്കിൽ കളത്രപുത്രാദി ലൌകികബന്ധം വേർപെട്ടവരെന്നഭിമാനിക്കുന്ന കാഷായധാരികളുടെ സന്യാസവേഷാന്തരത്തിൽ നിഗ്രഹനം ചെയ്തിരിക്കുന്ന ഹൃദയകാശമണ്ഡലത്തിൽ അസൂയാനികളായ കാർമേഘപടലികൾ സ്വൈരവിഹാരം ചെയ്തുവരുന്ന കഥനാമറിയുന്നുണ്ടോ? എങ്ങി

# ചേകോട്ടാശാൻ.

## അരശതാബ്ദം മുൻപു ജീവിച്ചിരുന്ന ക്രൈസ്തവ കവി.

(വിദ്വാൻ, ചെന്നിത്തല കെ. കൃഷ്ണയ്യർ)

ഒരു ക്രൈസ്തവ കവിയായിരുന്ന ചേകോട്ടാശാൻ 958-ാമാണ്ടു ധനുമാസത്തിലെ രോഹിണി നക്ഷത്രത്തിൽ പത്തനംതിട്ട താലൂക്കിലുള്ള ഇലന്തൂരിൽ ജനിച്ചു. ഇദ്ദേഹത്തിന്റെ സാക്ഷാൽനാമം കുരുവിള ഇടിക്കുള എന്നായിരുന്നു. ആശാനു നല്ല കാവ്യവ്യുല്പത്തി ഉണ്ടായിരുന്നു. ജ്യോതിശ്ശാസ്ത്രത്തിൽ അദ്ദേഹത്തിനെ വെല്ലാൻ അക്കാലത്തു് അടുത്തെങ്ങും ആരും തന്നെ ഉണ്ടായിരുന്നില്ല. അന്നു നാടുവാണിരുന്ന വഞ്ചിരാജനു് ആശാനെക്കുറിച്ചു് അളവററ തൃപ്തിയുണ്ടായിരുന്നു. വഞ്ചീശനു് ആശാൻ അനേകം ശ്ലോകങ്ങൾ അടിയറ വച്ചിട്ടുണ്ടു്. തൽഫലമായി വഞ്ചീശനിൽനിന്നും അദ്ദേഹത്തിനു് അനേകം വിലപിടിച്ച സമ്മാനങ്ങൾ ലഭിച്ചിട്ടുമുണ്ടു്. ഈ മഹാൻ 1043 കുംഭം 21-ാംനു- തന്റെ 85-ാമത്തെ വയസ്സിൽ നിര്യാതനായി!

ആശാന്റെ പ്രധാന കൃതികൾ, ജനോവാചരിതം (തുള്ളൽ) ഇസ്രായേലുത്ഭവം (തുള്ളൽ) സദ്വേതചരിതം, (മുപ്പത്തിനാലുവൃത്തം) ദുഃഖവായന (ദൈവമാതാവിന്റെ പ്രലാപം) ചില ഒററശ്ലോകങ്ങൾ ഇവയാകുന്നു. ജനോവാചരിതം തുള്ളലിൽനിന്നും ഒരു ഭാഗം താഴെ ചേക്കുന്നു:—

നമ്മുടെ വേളിക്കുള്ളൊരു കോപ്പുകൾ
ചെമ്മേക്കൂട്ടുകദിവസമടുത്തു.
നമ്മുടെ സഖിമാരോടുംകൂടി-
ട്ടന്വേഷത്തൊടുപോകുവതിന്നു
സന്നാഹങ്ങളിതെല്ലാം വേണം
മന്നവർവന്നാൽ മാനിക്കേണം.
പിന്നെവരുന്നോക്കന്നും നൽകി-
ട്ടന്യോന്യത്തൊടയച്ചീടേണം.
തമ്പേർ കുഴലുകളെന്നിവയെല്ലാം
മുൻപേമുന്നണിനിർത്തിക്കൊണ്ടു
വമ്പുമികച്ചൊരു പടയാളികളും
കൊമ്പുവിളിച്ചുനടന്നീടേണം.
ചെണ്ടക്കാരും തിമിലക്കാരും
രണ്ടണിയായി നിറുത്തിക്കൊണ്ടു
കണ്ടജനങ്ങൾക്കിണ്ടൽവരും പടി
ഡിംഡിമ ഒച്ചയിൽ വെടിവെയ്ക്കേണം.
പടയിൽപ്പെട്ടുജയിച്ചുള്ളശ്വം
കടിവാളങ്ങളതിട്ടുംകൊണ്ടു
വടിവൊടുന്തുററൻപ്പതിനെപ്പിന്നെ
തിട്ടതിടെയോടിച്ചീടണമല്ലോ.
ഒട്ടകമെരുതുകൾപൂട്ടുവരുത്തി
പെട്ടികൾപെട്ടകമെന്നിവമുതുകിൽ
ഇട്ടങ്ങുടനെ നടത്തിക്കേണം.
വെട്ടും തടയും ഇടയിടെ വെടിയും
പെട്ടെന്നൊരുവകവടിതടപലതും
തിട്ടംവന്നജനങ്ങൾക്കൊക്കെ
പട്ടുറുമാലുകൾ കെട്ടീടേണം.
ദുഷ്ടന്മാരാമരികളുവന്നി-
ങ്ങൊട്ടൊരുപോരുതുടന്നെന്നാകിൽ
ചാട്ടേൽവാച്ചൊരു വൻതോക്കൊക്കെ
കൂട്ടത്തോടേ തിരിതല്ലേണം.
കട്ടുകവൻനടക്കുന്നവർകൾ
പട്ടക്കാരൊടുകൂടാത്തവർകൾ
പൊട്ടന്മാരുടെ പുറമടികൊണ്ടിഹ
പൊട്ടിടുമെന്നതുബോധിക്കേണം.
മട്ടോലും മൊഴിമാരൊരുപോലെ
പട്ടുംപുടവകളാഭരണാദിക-
ളിട്ടൊരുപന്തിനിരക്കണമതിനിവി-
ടൊട്ടും കേടുവരുത്തീടരുതേ.
പുഷ്ടിപെരുത്തൊരുകഴുതകളൻപതി
ലൊട്ടും കുറയരുതെന്നറിയേണം.
പട്ടാളങ്ങളു മുൻപേപോയി
ച്ചുട്ടമതായിവഴിവെട്ടീട്ടു
മുട്ടുംകുഴികളിതൊക്കെത്തന്നെ
തട്ടിയുറപ്പിച്ചീടണമല്ലോ.
വനവാസത്തിൽ സഞ്ചാരികളാ-
യനവധിയാളുകളുണ്ടതികള്ളർ
കനകമതുള്ളതു കണ്ടാൽ നരനെ
കനിവില്ലാതവർ കൊലചെയ്തീടും"

ഇസ്രായേലുത്ഭവത്തിലെ ഒരു ഭാഗം താഴെ ഉദ്ധരിക്കുന്നു:—

"ഉത്തമനാകിയൊരിസ്രായേൽതന്നുടെ
വാക്കുകൾ കേട്ടൊരുശേഷം
സത്വരമിഹമിസ്രയിംനരപതി
ഭൃത്യരുമങ്ങുനടന്നു
മുക്തിദപരഗുണനിധിതന്നുടെ ചിത്തമ
തുള്ളിവനേപ്പോൽ
ബുദ്ധിയിലതി നിപുണതയുള്ളൊരു-
മർത്യനെയെങ്ങുംലഭിയാ-
വർദ്ധിതതരധവളമനോഹരസത്യ-
പരായണനിത്യൻ
ഭൃത്യനതായ്പ്പാർക്കുന്നിസ്രയേൽ പുത്രനെ-
വാഴ്ത്തിനരേശൻ!
മുത്തതിലതിധവളമഹീപതിയുത്തമ-
നോടരുൾചെയ്തു.

നെ നോക്കിയാലും ലൌകികനും, വൈദികനും, സന്യാസിയും, സംസാരിയും, പ്രഭുവും, ഭിക്ഷുവും, കുലടയും, കുലവനിതയും, ബാലനും, വൃദ്ധനും, അമ്മയും, മകനും എന്നുവേണ്ട, മനുഷ്യജന്മത്തിൽ ഒരിക്കലും ധർമ്മശാസ്ത്രാനുസൃതമായ നിലയിൽ മാനസികവികാരത്തെ നിയന്ത്രിച്ചു ശുദ്ധമാക്കി സംരക്ഷിച്ചു വച്ചിട്ടുള്ളവർ ഒരാളെങ്കിലും ഉണ്ടാവാൻ തരമില്ല. എന്നു തന്നെയുമല്ല കോപതാപാദിവികാരതരളിതമാകുന്ന മനസ്സിന്റെ വേഗതയിൽ എത്രയെത്ര കനകസ്വപ്നങ്ങളും കഠിനയാതനകളും പ്രതിനിമിഷം മനുഷ്യൻ അനുഭവിയ്ക്കുന്നു. ഇതിനെല്ലാം അവൻ ഉത്തരവാദിയാകുന്നതെങ്ങിനെ? അതിനാൽ ചിന്താസ്വാതന്ത്ര്യത്തെ തടഞ്ഞു് മനുഷ്യന്റെ വ്യക്തിവികാസത്തെ തകത്തു് വിജയശ്രീലാളിതമായി ഇന്നും നിലവിലിരിക്കുന്ന ധർമ്മശാസ്ത്രാനുശാസനങ്ങൾ നിയമദൃഷ്ട്യാ പരമാർത്ഥങ്ങളായിരുന്നാൽ തന്നെയും അതിനെ അനുസരിയ്ക്കുന്ന ഒരൊററ വ്യക്തിയേപ്പോലും കാണാൻ ഈ ലോകത്തു് അസാധ്യം തന്നെയാണു്. തന്നിമിത്തം 'ചിന്താസ്വാതന്ത്ര്യം" യഥാർത്ഥത്തിൽ ഉൽകർഷേച്ഛുവിനു് അവശ്യം ആവശ്യവും എന്നാൽ അതു് ശാരീരികമോ വാങ്മയമോ ആയ രീതിയിൽ അന്യനു് ഉപദ്രവകാരിയാകുന്നെങ്കിൽ മാത്രം ശിക്ഷാർഹമായിത്തീരുകയുള്ളു എന്നും പറയുന്നെങ്കിൽ അതു് ഒരു അപരാധമായി ആരും കരുതുകയില്ലെന്നു വിശ്വസിയ്ക്കുന്നു.

തതചമറിഞ്ഞുഭവാനിനിയെന്നുടെ
പത്തനമിങ്ങുഭരിക്ക
ശക്തിദവരമഹിപതിപറവോൻ
തൂക്കരമതിൽനിന്നുടനേ
മുക്തിദവരഭൃത്യനുമംഗുലി മുദ്രയു-
മങ്ങുകൊടുത്തു.
വസ്ത്രവുമതിശോഭിതമായതെടുത്തു
കൊടുത്തൊരുശേഷം
പുത്തനതാം സ്വർണ്ണസരപ്പൊളിയുത്ത-
മഗളമതിലിട്ടു.
ഉദ്ധതപതിനരപതിതന്നുടെയുൽക്കട
രണ്ടാംതേരിൽ
ഉത്തമവരനാകുന്നിസ്രയൽപുത്രനെ
യങ്ങുകരേററി.
ദിക്കുകളിൽ പ്രട്ടമുഷ്ക്കരരേ!
മുട്ടുമടക്കുവിനെന്നു
ഉൽക്കടതരരവഘോഷത്താൽ–
കൊട്ടിവിളിച്ചറിയിച്ചു.
ബുദ്ധിയിലതി കുതുകമുദിച്ചുജയിക്ക
ജഗത്തിനുപതിയായ്
വർദ്ധിതമഹിപതിയാകുക തന്നിലൊ-
രല്പചെറുപ്പമതായി
മുഖ്യമെനിക്കുള്ളധിപതിമാരൊക്കവേ-
യിവനുടെ കീഴിൽ
നിൽക്കണമെന്നു പറഞ്ഞാലൊരു-
തക്കമുരയ്ക്കുരുതാരും.
ഭക്ഷവരമകുടമഹാമണിതന്നുടെ
ക്രൂടിപ്പടയടവെ
ഉൽക്കടതരകരചരണാദികൾ
പൊക്കുകയില്ലഗ്രഹിക്കു.
ഗ്രൂഢവിലോചനമൂടൽതെളിപ്പാൻ
പാടവമുള്ളവനെന്നും
നാടിനുനല്ലൊരുമന്ത്രിയതായി
നാമവുമങ്ങുകൊടുത്തു.
കല്പകസുമനുല്പലനേത്രനു
മുപ്പതുവയസ്സു തികഞ്ഞു
ചൊല്ലൊങ്ങും പറവോൻതന്നുടെ
യുവരാജപ്പുകഴുമിയന്നു."

"സദേവചരിത്രം" അഥവാ മുപ്പത്തിനാലുവൃത്തം "സിറിയൻ സൺഡേസ്ക്കൂൾ സന്ദർശിനി"യിൽ ഖണ്ഡശഃ പ്രസിദ്ധപ്പെടുത്തിയിട്ടുള്ളതാണ്. ഇതിൽനിന്നും ചില പദ്യങ്ങൾ ചുവടേചേർക്കുന്നു:—

ഒന്നാം വൃത്തം

പന്നഗനണഞ്ഞു നരഭാര്യയുടെ മുന്നിൽ
തന്നധരവാസനകൾകൊണ്ടു വശമാക്കി
തിന്നരുതിതെന്നു പരനേകിയഫലത്തെ
തിന്നുമുടിവാനിടവരുത്തിഗുണനാഥാ!
ഹന്ത!കനിതിന്നവർ പിഴച്ചതുനിമിത്തം
സന്തതികളന്ധതയിൽ വെന്തുപതറുന്നു
വന്തിരകളുള്ളദുരിതാബ്ധിയുടെ മധ്യേ
നീന്തിവലയുന്നുപുനരിന്നുഗുണനാഥാ!

നാലാം വൃത്തം

തദനുനിജതാതനൊടുസവിധമവനീശപദ
മകതളിരിലാക്കി ഹൃദിമുദിതമൊടുവാണു ഭുവി
മൃദുലളിതഗാത്രിയൊടു മൃദുഹസിതമോദകര-
മദകളികൾതേടിപുനർപരമപരമാത്മജയ
നരദുരിതമാകുമൊരുപെരിയകടലാകുമതി(ൽ
മറുകരയിലാകുവതിനൊരു തരണിയേകിട്ട(വാൻ
പരതരണിയാരുമില്ലതവചരണമായൊഴിഞ്ഞു
വരമരുളുകായതിനുപരമപരമാത്മജയ!

അഞ്ചാം വൃത്തം

ശീഘ്രമങ്ങുനടന്നുമാതുലവീടുപുക്കു സുഖേന തൻ
പുത്രിതന്നെവരിച്ചുതത്രവസിക്കഭീതിയൊഴിഞ്ഞു നീ
ഭദ്രമായിവരുംനിനക്കഖിലേശ്വരൻ തുണ ചെയ്തിടും
ഗാത്രജാതരസംഖ്യമാംതവക്രിസ്തുനാഥ! നമോ! സ്തുതേ!
വർത്തമാനമശേഷമങ്ങു ഗ്രഹിച്ചു മാതുലനും നിജ
പത്തനേസുഖമെത്തുമാറു വസിക്കയെന്നരുളേകിനാൻ
മത്തകാശിനിയായ മാതുലപുത്രി റാഹേലിലെത്തുമാ
ചിത്തമോടു വസിച്ചു തത്രകിരസ്തു വേത്തുനമോ സ്തുതേ."

മേലുദ്ധരിച്ച വരികളിൽ നിന്നും ആശാൻെറ കവിതാരീതി ലളിതമാണെന്നു വെളിവാകുന്നുണ്ടല്ലോ. അദ്ദേഹത്തിൻെറ കവിതയിൽ വലിയ ആശയങ്ങളൊന്നും കാണുകയില്ല. നേരെമറിച്ചു, വടിവൊടു, വിരവൊടു, മുതലായ നിരർത്ഥക പദങ്ങളും ഖിന്നമൊടു, സുന്ദരഗാത്രവാൻ, ആശാപാശം, ദർവ്വികരൻ, അന്യോന്യത്തൊടു, അന്ധൂസമീപം മുതലായ അപഭ്രംശങ്ങളും അവിടവിടെ കാണുന്നുണ്ട്. എങ്കിലും ക്രൂസ്തീയകവികളുടെ ഇടയിൽ ആശാന് ഒരു മാന്യസ്ഥാനത്തിന് അർഹതയുണ്ടെന്നുള്ളതിനു സംശയമില്ല.

~~~

# കളിത്തോണി.

(വിദ്വാൻ, സി. എം. പാപ്പി)

തങ്കത്തുമണിത്തോണിയേറി ഞാൻ
പങ്കയെൻകൈയിലേന്തവേ
ശങ്കവിട്ടുഗമിക്കയായതി
പങ്കസങ്കുലവാരിധൗ.

അങ്ഗഭംഗമായ് ഭ്രമിവാനൊടു
സംഗംചെയ്തു,മാനാടൊന്നിൽ
ഭംഗിതിങ്ങിവിളങ്ങുന്നു നൃപ
തുംഗസൗധപരമ്പരാ.

അന്തിസൂരകരങ്ങളാൽപരം
ചെന്തീവർണ്ണമാം തോരണം
കാന്തിചിന്തിവിളിക്കുന്നുണ്ടതാ
ശാന്തിതാന്തരിലേകവാൻ.

ധന്യനാഗതനേകാൻ മുന്നമേ
ചിഹ്നംപൊന്മുടിയൊന്നുമായ്
മിന്നുംകിന്നരിജന്നൽമാർഗ്ഗമായ്
മന്നൻ നോക്കിയിരിക്കുന്നു.

കണ്ടിടാമവ, പണ്ടേയെങ്കിലു-
മുണ്ടിതിൻ തുരുത്തെങ്ങുമേ
വേണ്ടശംഖുപളുങ്കുകൊണ്ടൊളി
പൂണ്ടൊളിഞ്ഞു കിടക്കുന്നു.

തോണിയൊന്നിതിൻകോണിൽതട്ടിയാൽ
താണുപോമുടനാഴിയിൽ
കാണുവാൻപണിപിന്നെയാക്കുമി-
താണുയാത്രയിൽഭീകരം

എങ്കിലുംനൃപൻതൻകരമുടി
ത്തങ്കചെങ്കതിർചിന്തുമ്പോൾ
പങ്കയൊട്ടുപിടിക്കിലാതങ്കം
തങ്കാതെന്നുടെതോണിപോം.

ഘോരനാവികചോരർനേരിടും
നേരംരാജവിചാരകർ
ദൂരെനിന്നൊരുപോലെപാലനം
ആരും ചെയ്യുന്നുസാനന്ദം.

മാലേറുംതിരമാലവൻതിമി
ജാലങ്ങളലറീടുകിൽ
ഹാലൽഗീതങ്ങളാലാപിച്ചുഞാൻ
ചാലെയിക്കടൽതാണ്ടിടും

വൻകൃപാബലസങ്കലിതമായ്
വൻകടൽകടക്കുംവരെ
സങ്കടമെഴാതേവമെൻകളി
തങ്കത്തോണിപായുന്നിതാ.

---
~~~

ചെറുകഥ.

# “ഗുരുനാഥൻ.”

(ജി. കുമാർ)

ആ ഇടയ്ക്കു ഞങ്ങൾക്കു ഒരു പുതിയ സ്നേഹിതനുണ്ടായി. മന്മഥനാഥൻ. എന്തു മനോഹരമായ പേരു്? പേരിനു യോജിച്ച ആകൃതിയും. എന്റെ ഭാൎയ്യ വല്ലാതെ ഭ്രമിച്ചുപോയി. മൂത്തമകൾക്കു വരനെ അന്വേഷിച്ചു ബദ്ധപ്പെടേണ്ടതില്ലല്ലോ എന്നായിരുന്നു അവരുടെ ആശ്വാസം. തേനൊഴുകുന്ന വാക്കു്, മനം കവരുന്ന പുഞ്ചിരി, വിലയേറിയ പട്ടുവസ്ത്രങ്ങൾ ഇവയെല്ലാംകൂടി ഒരു യുവസുന്ദരനിൽ ചേൎന്നുകണ്ടാൽ, ആരാണു ഭ്രമിച്ചു പോകാത്തതു്?

എന്നാൽ, എനിക്കു അയാളെ അത്ര പിടിച്ചില്ല. കാരണമെന്തെന്നു് ചോദിച്ചാൽ ഞാൻ കുഴയും. അയാളുമായി സംസൎഗ്ഗം ചെയ്യരുതെന്നു് മനസ്സാക്ഷി എന്നോടു മന്ത്രിക്കുന്നതായി എനിക്കു തോന്നി.

“ആ മന്മഥനാഥനുമായുള്ള കൂട്ടുകെട്ടു് അത്ര നന്നല്ല” എന്നു ഞാൻ ഒരിക്കൽ ഭാൎയ്യയോടു പറഞ്ഞു.

“ങ്ഹ്! അയാൾക്കു് എന്താ ഒരു കുററം? ചെറുപ്പം; ചക്രമില്ലേ? സൗന്ദൎയ്യമില്ലേ? ആ മൊഘം ഒന്നു കണ്ടാമതിയല്ലോ. എന്നെ അമ്മേന്നു മുഴവൻ വിളിക്കേല. ഇത്ര നല്ല ഒരു ചെറുപ്പക്കാരനെ എന്റെ ആയുസ്സിൽ കണ്ടിട്ടില്ല.”

ഞാൻ ഒന്നും മറുപടി പറഞ്ഞില്ല. എന്തു പറയാനാണു്? എന്റെ ഭാൎയ്യ വിജയിയായെന്നുള്ള ഭാവത്തിൽ എന്തോ മുറുമുറുത്തുകൊണ്ടു് അകത്തേക്കു പോയി.

മന്മഥനാഥനോടു എനിക്കു വെറുപ്പു തോന്നുവാൻ കാരണമെന്തെന്നു് ഞാൻ പലപ്പോഴും ആലോചിക്കും. എന്നാൽ ഫലം യാതൊന്നും ഉണ്ടാകയുമില്ല. ഒരു മാസം കൊണ്ടു അയാൾ എന്റെ ഭാൎയ്യയുടെ കണ്ണിലുണ്ണിയായിത്തീൎന്നു. വീട്ടിലുള്ള കൊച്ചു കുട്ടികൾക്കു അയാൾ മിഠായി വാങ്ങിക്കൊടുക്കും. അവരെ എടുത്തു ലാളിക്കും. ഞങ്ങളുടെ കുടുംബത്തിലെ ഒരംഗത്തെപ്പോലെയായിരുന്നു അയാളുടെ പെരുമാററം. മിക്കവാറും ദിവസത്തിൽ അയാൾ വീട്ടിൽ വരും. എന്നാൽ അയാളുടെ പൂൎവ്വചരിത്രത്തേക്കുറിച്ചോ ബന്ധുക്കളേക്കുറിച്ചോ യാതൊരു വിവരവും ഞങ്ങളോടു പറഞ്ഞിരുന്നില്ല. ആ കാൎയ്യത്തെപ്പററി സംസാരിക്കുവാൻ തുടങ്ങിയാൽ അയാൾ വിഷയം മാററിക്കളയും. താൻ വളരെ ധനമുള്ള ഒരു കുടുംബത്തിലെ ഏകാവകാശിയാണു്; സ്വദേശം ഞങ്ങളുടെ സ്ഥലത്തുനിന്നും വളരെ അകലെയുള്ള ഒരു സ്ഥലം (കുസുമപുരമെന്നോ മറേറാ ഒരു പേരും പറഞ്ഞു) ആണു്; അവിടെ തനിക്കു വളരെ ശത്രുക്കൾ ഉണ്ടു്; അവർ തന്റെ സ്വത്തു അപഹരിക്കുവാൻ കളവായി അന്യായം കൊടുത്തിരിക്കുകയാണു്, അതിനാൽ അവിടെ തൽക്കാലം താമസിക്കുവാൻ നിവൃത്തി ഇല്ല; എന്നാൽ കേസിന്റെ അവധിക്കു അവിടെ എത്തണം: ഇത്രയും തൽക്കാലം ധരിച്ചാൽ മതിയെന്നു് എന്റെ ഭാൎയ്യയുടെ നിൎബന്ധപൂൎവ്വമായ ചോദ്യത്തിനു് അയാൾ ഉത്തരം പറഞ്ഞു. ഇതെല്ലാം വെറും കളവാണെന്നു് ഞാൻ അവരോടു രഹസ്യമായി പറഞ്ഞു. “ഇതുപോലൊരു സത്യവാദിയെ ഞാൻ ആയുസ്സിൽ കണ്ടിട്ടില്ല. ങ്ഹ്!” എന്നു് അവർ പരുഷസ്വരത്തിൽ മറുപടി പറയുകയായി. ഞാൻ യാതൊന്നും സംസാരിച്ചതേ ഇല്ല.

ഞങ്ങൾ അന്നു താമസിച്ചിരുന്നതു് രാമോഹൻ തെരുവിലായിരുന്നു. അതിനു പുറകിലായി ലാലാജി എന്നൊരു തെരുവുണ്ടായിരുന്നു. അവിടെയുള്ള ഒരു ബംഗ്ലാവിലാണു്, മന്മഥനാഥൻ താമസിച്ചിരുന്നതു്. ഒരു വലിയ പ്രഭുവിനുചേൎന്ന ആഡംബരത്തോടുകൂടിയായിരുന്നു അയാളുടെ ജീവിതം. പത്തു പതിനഞ്ചു് വിസ്തൃതങ്ങളായ മുറികളുള്ളതായിരുന്നു, ആ ബംഗ്ലാവു്. അവിടെ നാലഞ്ചുഭൃത്യന്മാരും രണ്ടുവേലക്കാരികളും ഉണ്ടായിരുന്നു. ഞങ്ങളുടെ താമസവും ലാലാജിതെരുവിലേക്കു മാററണമെന്നു് എന്റെ ഭാൎയ്യ നിൎബന്ധിച്ചുതുടങ്ങി. അക്കാൎയ്യം സാധിക്കയില്ലെന്നു ഞാൻ തീൎത്തുപറഞ്ഞു. നിരാഹാരവ്രതം തുടങ്ങുമെന്നു പറഞ്ഞു എന്നെ ഭീഷണിപ്പെടുത്തിയെങ്കിലും ഞാൻ തെല്ലും ഇളകിയില്ല.

II

ഒരു ദിവസം ഞാൻ ആഫീസിൽനിന്നും മടങ്ങി വരുമ്പോൾ മന്മഥനാഥൻ എന്റെ ഭാൎയ്യയുടെ ചെവിയിൽ എന്തോ മന്ത്രിക്കുന്നതായി കണ്ടു. അല്പം കഴിഞ്ഞപ്പോൾ എന്റെ ഭാൎയ്യ അകത്തേക്കുപോയി എന്തോ എടുത്തുകൊണ്ടുവന്നു് മന്മഥന്റെ കൈയിൽകൊടുത്തു. “തിങ്കളാഴ്ച രാത്രി പത്തുമണിക്കു മുമ്പു്” എന്നു പറഞ്ഞിട്ടു് അയാളും യാത്രയായി. അയാൾ പോയ ഉടനെ “അവന്റെ കൈയിൽ എന്താ കൊടുത്തതു്?” എന്നു ഞാൻ ചോദിച്ചു.

“അയാളുടെ കേസു മററന്നാളാ. അതിനു ഒരൻപതു രൂപാ അത്യാവശ്യമാണെന്നുപറഞ്ഞാണു വന്നതു്. ദ്രോഹികളു്!! ആ പാവത്തിനെ ഉപദ്രവിച്ചാ ദോഷമൊണ്ടു്.”

“അപ്പോൾ രൂപാ കൊടുത്തു കഴിഞ്ഞോ?” എന്നു ഞാൻ ശ്വാസംവിടാതെ ചോദിച്ചു. “കൊടുത്തു; അതിനെന്താ?” എന്നായിരുന്നു മറുപടി.

“അതുപോയതുതന്നെ” എന്നു ഉറക്കെയും “എന്തെല്ലാമാണോ വരാൻപോകുന്നതു്? ഈ അനുസരണക്കേടിനു് ഒരു പാഠം പഠിക്കണം” എന്നു പതുക്കെയും പറഞ്ഞുകൊണ്ടു് ഞാൻ ഉടുപ്പു് ഊരി ഇടുവാൻ അകത്തേക്കു കടന്നു.

“തിങ്കളാഴ്ച രാത്രി പത്തുമണിക്കു മുമ്പു തരാമെന്നാ പറഞ്ഞതു്. തീൎച്ചയായും തരും” എന്നു് എന്റെ ഭാൎയ്യ ഉറക്കെ പറയുന്നതു ഞാൻകേട്ടു.

തിങ്കളാഴ്ച രാത്രി ഊണും കഴിഞ്ഞു് ഞാൻ കസേരയിൽ കിടന്നുകൊണ്ടു് പത്രം വായിക്കുകയായിരുന്നു. എന്റെ ഭാൎയ്യ താഴെ ഒരു പുല്ലായിൽ കൊച്ചു കുഞ്ഞിനെ താലോലിച്ചു കൊണ്ടു ഇരുന്നിരുന്നു. അപ്പോൾ ആരോ ഒരാൾ ഓടിവരുന്നതു കണ്ടു. അതു മന്മഥനാഥനായിരുന്നു. അയാളുടെ കുപ്പായം വിയൎപ്പു കൊണ്ടു നനഞ്ഞിരുന്നു.

“എന്താ ഓടുന്നതു്? വെയത്തുപോയല്ലോ. കുറച്ചു പാലു കൊണ്ടു വരട്ടെ?” എന്നു ചോദിച്ചുകൊണ്ടു് എന്റെ ഭാൎയ്യ എഴുന്നേററു. “രൂപാ വാങ്ങിക്കൂ” എന്നു പരിഭ്രമത്തോടുകൂടി പറഞ്ഞുകൊണ്ടു അയാൾ കൈ നീട്ടി. അല്പമൊന്നു ശങ്കിച്ചുനിന്നശേഷം അവർ രൂപാ വാങ്ങി. “എന്താണിത്ര പരിഭ്രമം?” എന്നു അവർ ഉൽക്കണ്ഠയോടുകൂടി ചോദിച്ചു. ഇപ്പൊഴാണു അല്പം ആശ്വാസമായതു്” എന്നു മന്മഥൻ അണച്ചുകൊണ്ടു പറഞ്ഞു.

## ബാല്യത്തിൽ.

(ഏററുമാന്തൂർ, C. N. കൃഷ്ണമൂർത്തി അയ്യർ)
(മാവേലി)

ആനന്ദപ്പൊൻകതിർവീശിനിൽക്കും
ആമനോമോഹനബാല്യകാലം!
ജീവിതയാത്രതൻ മുന്നണിയിൽ
പൂവുവിരിച്ചിടും ബാല്യകാലം!
കൈകാര്യം ചെയ്യുവിചിത്രമായി
ലോകത്തിൻകണ്ണു മറച്ചുവെച്ചു
നീചമാം ജീവിതമുന്തിടാതെ
ആത്മീയസത്യത്തിൽതന്നെയെന്നും
ആമഗ്നമാകുമെൻ ബാല്യകാലം!
ഞാനൊരുപൈതലായ് വാണകാലം
എന്നുടെ മാതാവിൻചുംബനങ്ങൾ
വാത്സല്യസാരം പുരണ്ടുമന്ദം
വാരൊളിഗന്ധത്തിൽ ചേർന്നിരുന്നു.
ആയതിലന്നു ഞാനേററിരുന്നോ-
രാനന്ദമെന്നുമേയോർത്തിരിക്കും.
മോഹനസ്വപ്നങ്ങൾ കണ്ടുകൊണ്ടും
മോഹനഗാനങ്ങൾ കേട്ടുകൊണ്ടും,
ആലോലവായുവിലാടിയാടി
താലോലനിദ്രയിലാണ്ടിരുന്നു.
നാകത്തിൽക്കൂടിയെൻ ചിന്തകള-
ന്നാകവേ പാഞ്ഞുമറഞ്ഞിരുന്നു....!
തോഴരുമൊന്നിച്ചു നിത്യവും ഞാൻ
തോട്ടത്തിൽ പോയിക്കളിച്ചിരുന്നു.

* * * * *

ബാല്യമേ! ബാല്യമേയെന്നു ഞാൻ നിൻ
പേലവമേനിയിൽ തൊട്ടിടുന്നു?
സൌവർണ്ണകാലമതെങ്ങോപോയി
ആവസ്തായിന്നുടൻ വീണ്ടും കാണ്മാൻ?
ആനന്ദസൌരഭ്യം ചിന്തിടുന്നാ
ആ പൊൻവസന്തമിങ്ങാഗമിക്കാൻ
എത്രതാൻകാലമങ്ങീവിധത്തിൽ
കാത്തിരുന്നീടണംലോകമേ! ഞാൻ?

# ദരിദ്രനും ധനികനും.

## (രണ്ടു ചിത്രം)

(പി. വി. ചാക്കോ.)

ലോകം പുറം തള്ളുന്ന ഒരു വ്യക്തി. സ്വസഹോദരങ്ങളുടെ അപഹാസപാത്രം. കണികണ്ടാൽ ശാപവർഷം വാരിച്ചൊരിയുന്ന ഒരു ജീവി. സമൂഹത്തിൽ മിണ്ടടക്കം ആചരിക്കേണ്ട സാധു. പുഞ്ചിരിയാൽ പോലും കുശലപ്രശ്നം ലഭ്യമാകാത്തവൻ. പരാശ്രയത്തിന്റെ പാരമ്യം.

ഒരുത്തൻ ദരിദ്രനായിപ്പോയാൽ അയാളുടെ പ്രാണപ്രേയസി പോലും അയാളെ ആട്ടിപ്പായിക്കയായി. അവൾ തന്റെ അമൂല്യമായ പ്രേമം പോലും ധനത്തിൻ കീഴിലുള്ള ഒരു അച്ചടക്കമായി കരുതുന്നു.

ധനികൻ. അവൻ സുരഭിലകുസുമം. ലോകത്തിന്റെ കൺമണി. ലോകസുഖങ്ങൾ കാത്തു കെട്ടിക്കിടക്കുന്ന ഒരു വ്യക്തിമാഹാത്മ്യം. പരമാനന്ദത്തിന്റെ പരമാതീതം. ഹാ! ഇവരാര്? ജഗദീശ്വരന്റെ രണ്ടു കളിപ്പാട്ടങ്ങൾ. ജഗൽശില്പിയുടെ രണ്ടു കരുക്കൾ. ഒരുവൻ സൗഭാഗ്യത്തിന്റെ നിറകുടം. മററവൻ ദാരിദ്ര്യത്തിന്റെ തിരതല്ലൽ. ഒന്നു നിത്യസുഖങ്ങളുടെ അമരാവതി. മററത് പരമദുഃഖത്തിന്റെ ആവനാഴി. ധനികൻ ഐഹികസുഖങ്ങളുടെ സമാഹൃതി. ദരിദ്രൻ നിത്യാരിഷ്ടതയുടെ നിലയനം. ഒന്നു ലോകാലങ്കാരം. മററത് ലോകാവശ്യം. ധനികൻ, ദരിദ്രൻ ചെന്നെത്താനുള്ള ജീവിതധ്വാവിലെ പരമലക്ഷ്യം. ദരിദ്രൻ, ധനികൻ പ്രാപിച്ച രാജധാനിയിലേക്കുള്ള സാനുപ്രദേശം. ഒന്നു ലോകസുഖാധേയം. മററത് ലോകസുഖങ്ങൾക്കാധാരം. ഒന്നു സ്പർദ്ധയുടെ തുറിച്ചുനോട്ടം. മററത് സ്നേഹത്തിന്റെയും ത്യാഗത്തിന്റെയും ഉ ഉപാന്തം. ഒന്നു സുരക്ഷിതയുടെ സിന്ധു. മററത് ശൂന്യതയുടെ പൊട്ടക്കുളം. ധനികൻ പരിജനങ്ങളുടെ സഭാമണ്ഡലം. ദരിദ്രൻ ഏകാന്തതയുടെ നിശ്ശബ്ദത. ഒന്നു പരിഷ്ക്കാരത്തിന്റെ മൂർത്തീകരണം. മററത് സേവനത്തിന്റെ രൂപാന്തരം. എന്തിന്! പ്രാചിയും പ്രതീചിയും പോലുള്ള വിദൂരം. ഒരുത്തൻ സുഗന്ധത്തെ പാറിക്കുന്നുണ്ടാവാം. മററവൻ ഘ്രാണനത്തിന് അയോഗ്യനാണ്. ലോകത്രാതാവായ ക്രിസ്തുഭഗവാൻ ഒരിക്കൽ പറകയുണ്ടായി. "ദരിദ്രരേ നിങ്ങൾ ഭാഗ്യമുള്ളവർ, സായൂജ്യം നിങ്ങളുടേതാണ്" ദിനന്തോറുമുള്ള ആനന്ദം ഇവരിലാരാണ് അനുഭവിക്കുന്നത്? വാസ്തവത്തിൽ ആ ദരിദ്രൻ തന്നെ. അവൻ ഹൃദയാകർഷമായ ആശാസുമങ്ങളെ ദിനം തോറും വിടർത്തുന്നു. അവന് ദിനംതോറും പ്രേയസിയും അരുമൽസന്താനവുമായി ഒരു മേളിക്കലുണ്ട്. അതാണ് സായൂജ്യം. എല്ലാ പ്രവൃത്തിയിലും ഈശ്വരനെ മുന്നോടിയാക്കി ഒരു ചരിക്കലുണ്ട്. അതാണ് ആഹ്ളാദം. തന്റെ കിടക്കയിൽ ഹൃദയമൊഴിഞ്ഞ് ഒരു ദീനാലാപമുണ്ട്. അതാണു ഒരു ദിവസത്തെ തന്റെ പ്രയത്നഫലത്തെ സ്രഷ്ടാവിന് കാണിക്ക അർപ്പിക്കൽ.

ലോകൈശ്വര്യ, കാന്തയുമായി ആമോദജനകമായ "തീനിനു" ശേഷം മധുരഭാഷണം ചെയ്തു മണിമഞ്ചത്തിൽ വാണരുളുന്ന ധനികനിലോ! അതോ, തന്റെ ആവശ്യങ്ങൾ ഈശ്വരനിൽ കാഴ്ചവെച്ച് പിഞ്ചുപൈതങ്ങളുടെ ശോഭനത്തിനു ശാന്തി നേടുന്നതിനു അരുണോദയം തോറും കണ്ണുതിരുമ്മി ഉത്ഥാനം ചെയ്യുന്ന ദരിദ്രനിലോ? ആ ദരിദ്രനിൽതന്നെ. അവൻ പാറപ്പുറത്ത് കുസുമം വിളയിക്കുന്നു. മരുഭൂമിയെ കേദാരമാകുന്നു. വിദൂരസ്ഥലങ്ങളെ സമീപസ്ഥലങ്ങളാക്കുന്നു. ആഴിവീചികളെ അവൻ ഗണ്യമാക്കുന്നില്ല. കൊട്ടംകാന്താരത്തെ നിവാസഭൂമിയാക്കുന്നു. ധനികൻ ദരിദ്രന്റെ പ്രയത്നഫലമനുഭവിക്കുന്ന ഒരു കാകൻ. അഥവാ ചെപ്പിടിവിദ്യക്കാരനായ ഒരു കാക്കാലൻ. നിർദ്ധനൻ ലോകത്തിനുവേണ്ടി തന്റെ ജീവനെ യാഗം അർപ്പിക്കുന്നു. ഒരു പക്ഷെ ഒരു വയറിനുവേണ്ടിയായിരിക്കാം. അല്ലെങ്കിൽ കത്തിക്കാളുന്ന ജഠരാഗ്നി ശമിപ്പിക്കുന്നതിന്. അതുകൊണ്ടുള്ള ഫലമോ ആരറിയുന്നു. അതിന്റെ വില ആരു കല്പിക്കുന്നു. ആരവനെ മാനിക്കുന്നു. അവന്റെ നിശ്ശബ്ദയത്നത്തിന്റെ പരിണാമമത്രേ അംബരചുംബികളായ മണിമന്ദിരം. യന്ത്രനിർഘോഷത്തിന്റെ മാററൊലി, അവന്റെ ചുടുരക്തത്തിന്റെ സ്പന്ദനമാണെന്ന് ആരു ചിന്തിക്കുന്നു. അവനു ജ്ഞാനമില്ല. അവൻ വേദജ്ഞനല്ല; എങ്കിലും അവൻ മനുഷ്യനെ മനുഷ്യനായി ഗണിക്കുന്നു. സോദരനെ തന്നെപ്പോലെ സ്നേഹിക്കുന്നു. അവൻ ഭാരതത്തിന്റെ സമ്പൽസമൃദ്ധിയറിഞ്ഞില്ലെങ്കിലും മുട്ടോളമുള്ള വസ്ത്രം കൊണ്ടാണു ദേഹാച്ഛാദനം ചെയ്യുന്നത്. പഞ്ചകന്യകകളെപ്പററി കേട്ടിട്ടില്ലെങ്കിലും അവന്റെ കുടുംബം ചാരിത്രശുദ്ധിയുടെ പ്രതിബിംബമാണ്. അവന് ഏകാദശിമാഹാത്മ്യം അജ്ഞാതമാണെങ്കിലും മിക്കവാറും ഏകാദശി തന്നെ. അവൻ രാഷ്ട്രീയ പ്രകമ്പന വിദൂരനല്ലെങ്കിലും തൽഭിത്തികളെ ഒരിക്കലും ഉടയ്ക്കുന്നില്ല. ദരിദ്രൻ ആയുർവ്വേദ വിധിവിധേയനല്ലെങ്കിലും പ്രകൃത്യനുഗ്രഹീതൻ തന്നെയാണ് അവനു നിക്ഷേപദ്രവ്യം നഷ്ടിഭവിച്ചതുകൊണ്ടു നെഞ്ചുതിരുമ്മുകയോ പുരികം ചുളിക്കയൊ ആവശ്യമില്ല. ക്രിസ്തുഭഗവാൻ തിരുവായൊഴിഞ്ഞത്; നീ നാളെയെക്കുറിച്ച് ഭാരപ്പെടേണ്ടാ എന്നാണ്. അതെത്ര ആനന്ദം. എത്ര മാധുര്യം. ഹേ! ദരിദ്രൻ, ധന്യനായ അങ്ങയുടെ പാദങ്ങൾക്കു ഞാൻ നമസ്കാരസുമങ്ങൾ അനവരതം അർപ്പിക്കുന്നു.

# കേരള പബ്ലിഷിംഗ് കമ്പനി.

## പുളിക്കീഴ്-തിരുവല്ലാ.

---

### ഞങ്ങളുടെ ചില പ്രസിദ്ധീകരണങ്ങൾ.

---

#### പുഷ്പമംഗലം

ഒരു ജമിന്ദാർ ഭവനത്തെ നശിപ്പിച്ച തസ്ക്കരസംഘത്തെ ഒരു പോലീസുദ്യോഗസ്ഥൻ വേഷപ്രഛന്നനായി നടന്നു കണ്ടുപിടിച്ച വിസ്മയാവഹമായ വിവരമടങ്ങുന്ന നോവൽ.

വില ൧൨ ണ.

#### ഭാരതീയ കഥകൾ

ഫലിതമയങ്ങളായ ൨൨ രസികൻ ചെറുകഥകളുടെ ക്രോഢീകരണം. ഇംഗ്ലീഷ്മട്ടിൽ കട്ടിബയൻറു ചെയ്തിരിക്കുന്നു.

വില ൧ രൂപാ.

#### പൂമാല

വികാരോത്തേജകങ്ങളായ പത്തു ചെറുകഥകളുടെ സമാഹരണം.

വില ൬ ണ.

#### അൽഭുതദ്വീപിലെ ഐന്ദ്രജാലികൻ

സമുദ്രമദ്ധ്യത്തിലുള്ള ഒരു ദ്വീപിൽ കുടുങ്ങിപ്പോയ ഒരു ധനിക കുടുംബം, ഈശ്വരഗത്യാ രക്ഷപ്പെട്ട കഥ. വായനക്കാരെ അത്ഭുതപരതന്ത്രരാക്കുന്ന ഈ നോവലിനു

വില ൮ ണ.

#### ലാസർ

മഹാകവി ഉള്ളൂരിൻെറ പ്രശംസാപരമായ അവതാരികയോടുകൂടിയ മധുര മനോഹരമായ ഒരു ഖണ്ഡകാവ്യതല്ലജം.

വില ൩ ണ.

#### ഗാഥാസുഭാഷിതം

സോളമൻെറ വിജ്ഞാനഭണ്ഡാഗാരത്തിലെ ചില തത്വരത്നങ്ങളടങ്ങിയതാണ് ഈ ലഘുകാവ്യ പേടകം.

വില ൨ ണ.

#### ഹസ്തശാസ്ത്രം

സാമുദ്രികശാസ്ത്രവും വിശദീകരണത്തിനു ചിത്രങ്ങളും ചേർന്നിട്ടുള്ളതും ഭാവിഫലങ്ങൾ അറിയുന്നതിന് പ്രയോജകീഭവിക്കുന്നതുമായ രേഖാശാസ്ത്രഗ്രന്ഥം. വില ൬ ണ.

#### സുൽത്താനാ ചന്ദ്രാബിബി

ഈ ഭാരതയോദ്ധ്റിയുടെ ജീവചരിത്രം വായനക്കാരെ ഹർഷപുളകിതരാക്കും.

വില ൩ ണ.

#### നമ്മുടെ രാജ്യം

തിരുവിതാംകൂറിനെപ്പററി ഭൂമിശാസ്ത്രപരവും ചരിത്രപരവുമായ വിവരണം.

വില ൬ ണ.

#### മൃഗചികിത്സ

കന്നുകാലികൾക്കുണ്ടാകുന്ന സകലവിധ രോഗങ്ങൾക്കും ഫലപ്രദമായ ചികിത്സാവിധികൾ. വില ൨ ണ.

#### വൈദ്യദീപിക

മനുഷ്യർക്കുണ്ടാകുന്ന സകലവിധ സുഖക്കേടുകൾക്കും അചുട്ടായി ഫലിക്കുന്ന ലഘുചികിത്സകൾ. കൊട്ടാരം വൈദ്യൻ വെച്ചൂർ രാമമാരാർ എഴുതിയതു്

വില ൧ ണ.

#### വിജയദീപിക

൧൯൪൦-൪൧ ഇംഗ്ലീഷ് സ്കൂൾ ലീവിംഗ് പരീക്ഷയ്ക്കുള്ള മലയാളം പാഠപുസ്തകങ്ങളുടെ വിശദമായ വ്യാഖ്യാനം.

വില ൬ ണ.

#### ഇംഗ്ലീഷ് പാഠസാഹ്യം

ഒൻപതാം (ഫയർ) ക്ലാസ്സ് പരീക്ഷയ്ക്കുള്ള ഇംഗ്ലീഷ് പാഠ്യപ്പുസ്തകങ്ങളുടെ വ്യാഖ്യാനം. വില ൪ ണ.

#### തേഡ്ഫോറം ഇംഗ്ലീഷ് നോട്ട്

മൂന്നാംഫോറത്തിലേയ്ക്കുള്ള ഇംഗ്ലീഷ് പുസ്തകങ്ങളുടെ വ്യാഖ്യാനം

വില ൪ ണ.

#### വിശ്വവൃത്തം

൧൧൧൧-ൽ ഓരോദിവസവും ലോകത്തിൽ നടന്ന പ്രധാനസംഭവങ്ങളുടെ ഡയറിക്കുറിപ്പുകൾ. ഇംഗ്ലീഷ് കട്ടിബയൻറു്

വില ൮ ണ.

#### ഒററച്ചക്രപുസ്തകങ്ങൾ

(൧) പാൽപുസ്തകം—ഭാവിഫലമറിയുവാൻ സഹായിക്കുന്നു.

(൨) മത്തായിശ്ലീഹായുടെ നമസ്ക്കാരപ്പുസ്തകം

(൩) കലികാലകോലാഹലം (ഓട്ടൻതുള്ളൽ)

(൪) കന്യകമറിയാമ്മിൻെറ വ്യാകുലപ്രലാപം

(൫) ആകാശമാളിക (കഥ)

(൬) വ്യാജപ്രേമം (കഥ)

(൭) സോമശേഖരൻ (കഥ)

(ഈ ഏഴു പുസ്തകങ്ങളും പുസ്തകക്കച്ചവടക്കാർക്കു കുറഞ്ഞ വിലയ്ക്കു കൊടുക്കുന്നതാണ്)

#### മററു പുസ്തകങ്ങൾ

| | |
|---|---|
| കുചേലവൃത്തം | ൨ ണ |
| ഘോഷയാത്ര (ഓട്ടൻതുള്ളൽ) സവ്യാഖ്യാനം | ൪ " |
| നളചരിതം (ഓട്ടൻ തുള്ളൽ) | ൨ " |
| കല്യാണ സൗഗന്ധികം | ൨ " |
| Diagrams & Notes on NatureStudy | 8 As. |

☞ ഗ്രന്ഥകാരന്മാരും പ്രസാധകന്മാരും പുസ്തകശാലക്കാരും തങ്ങളുടെ പുസ്തകങ്ങൾ ഞങ്ങളെ ഏല്പിക്കുന്നതായാൽ പരസ്യം ചെയ്യും മററും വിററുകൊടുക്കുന്നതാണ്. എഴുത്തുകുത്തുകൾ മേൽകാണുന്ന മേൽവിലാസത്തിൽ നടത്തുക.



# അച്ചടി

# ഒരു കല.

പത്രം

പുസ്തകം

മംഗളപത്രം

കല്യാണക്ഷണക്കത്തുകൾ.

സോപ്പു-മരുന്നു് ലേബലുകൾ

തലവരേോലകൾ-രസീതുകൾ



മാസിക

കാററ്ലോഗ്

ഭിത്തിപ്പരസ്യങ്ങൾ

അക്കൗണ്ടുബുക്കുകൾ

പുകയില ചെറുചീട്ടു്-ബിൽ

ഇൻവോയിസ്-ലറററ്പേപ്പർ

എന്നിങ്ങനെ എല്ലാവിധ അച്ചടിയും അത്യധികം

മനോഹരമായും മിതമായ ചാർജ്ജിലും കൃത്യസമയത്തും

ഇംഗ്ലീഷിലും മലയാളത്തിലും

പുളിക്കീഴ് ഭാഗ്യോദയം പ്രസ്സിൽ ചെയ്യുന്നു.

നിങ്ങൾക്കെന്തെങ്കിലും അച്ചടിപ്പിക്കുവാനുണ്ടെങ്കിൽ ഞങ്ങളെ ഏല്പിക്കുക. അഞ്ചലിൽ ഓർഡർ അയച്ചാൽ പ്രൂഫ് കാണിച്ചശേഷം അച്ചടിച്ചയയ്ക്കുംവുന്നതാണ്.

ഗ്രന്ഥകർത്താക്കന്മാരും പ്രസാധകന്മാരും ശ്രദ്ധിപ്പിക്കേണ്ടു. പുസ്തകങ്ങളുടെ അച്ചടിക്കൂലിയിൽ ഞങ്ങൾ വരുത്തിയിട്ടുള്ള കുറവു് കടലാസിനു വില കൂടിയതുകൊണ്ടുള്ള നഷ്ടം പരിഹരിക്കാൻ പര്യാപ്തമാണ്.

വൈദ്യശാലക്കാർ, സോപ്പുവ്യവസായികൾ, നാടകക്കാർ, സിനിമാക്കാർ മുതലായവരുടെ വിജയത്തിനു വളരെ സഹായിക്കുന്ന വലിയ ഭിത്തിപ്പരസ്യങ്ങൾ കുറഞ്ഞ ചാർജ്ജിനു ചെയ്യുന്നു.

മാനേജർ, ഭാഗ്യോദയംപ്രസ്സ്

പുളിക്കീഴ്—തിരുവല്ലാ.

Printed and Published by K. C. Itty at the Bhagyodayam Press, Pulikeezh—Thiruvalla.